www.bethelpatrika.org

ജൂലൈ - 2008 വാല്യം - 21 ലക്കം - 7

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം













**BETHEL PATRIKA**
P.B. No. 38, Chengannur
Ph: 0479-2451331





മുഖചിത്രം:
**എം. ജി. ഒ. സി. എസ്. എം. ക്വിസ് മത്സരം**

ജൂലൈ - 2008 വാല്യം - 21 ലക്കം - 7

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

## താളുകൾ മറിക്കുമ്പോൾ





**വായനക്കാരുടെ ശ്രദ്ധയ്ക്ക്**
വായനക്കാർ ദയവായി വരിസംഖ്യ പുതുക്കി
ഞങ്ങളോടു സഹകരിക്കുക

മുഖമൊഴി

# സത്യം ജയിക്കും

നീണ്ട മുപ്പത്തിമൂന്നര വർഷങ്ങളുടെ ഇടവേളയ്ക്കുശേഷം മാന്തളിർ സെന്റ് തോമസ് ദേവാലയത്തിൽ ആരാധനകളുടെ മധുരപരിമളം ഉയർന്നു. വർഷങ്ങൾ നീണ്ട നിയമ പോരാട്ടങ്ങൾക്ക് ഒടുവിൽ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി ബഹു. കേരള ഹൈക്കോടതി വിധി പ്രസ്താവിച്ചു. പള്ളിയുടടെ ഭരണം റിസീവർ ഭരണത്തിൽ നിന്ന് ഓർത്തഡോക്സ് സഭയുടെ വികാരിക്ക് കൈമാറി. നിയമപേരാട്ടങ്ങളുടെ അനിവാര്യമായ അന്ത്യം അങ്ങനെ സംജാതമായി. 1958–ൽ കോടതി വിധി ഏല്പിച്ച കനത്ത പ്രഹരത്തിന്റെ നടുവിലും ദീർഘവീക്ഷണത്തോടെ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതിയൻ ബാവാ തിരുമേനി നടത്തിയ “സത്യം ജയിക്കും” എന്ന പ്രഖ്യാപനം അന്വർത്ഥമായി.

ഈ വിധി സഭയ്ക്ക് ആകമാനം പകരുന്ന ഊർജ്ജം വലുതാണ്. കോടതി വ്യവഹാരങ്ങളുടെ കൂടെപ്പിറപ്പായ കാലതാമസം നമ്മുടെ അനേകം ദേവാലയങ്ങളെ നിർജ്ജീവാവസ്ഥയിൽ തളച്ചിടുന്നു. സത്യം ഒടുവിൽ ജയിക്കും എന്ന ആത്മവിശ്വാസത്തോടെ കാത്തിരിക്കുവാൻ മനസ്സുള്ളവരുടെ എണ്ണം ദിനംപ്രതി കുറയുന്നു. മാന്തളിർ സെന്റ് തോമസ് ഇടവകാംഗങ്ങൾ സത്യം സ്ഥാപിക്കുവാൻ വേണ്ടി അഭംഗുരം നടത്തിയ പരിശ്രമങ്ങൾക്ക് മുമ്പിൽ തല കുനിക്കുന്നു. പ്രകോപനങ്ങളുടെയും നിരുത്സാഹപ്പെടുത്തലുകളുടെയുമൊക്കെ നടുവിൽ നിയമപോരാട്ടത്തിൽ പ്രതിജ്ഞാബദ്ധമായ മനസ്സോടെ മൂന്നേറിയ മാന്തളിർ സെന്റ് തോമസ് ഇടവകാംഗങ്ങൾ ഇന്ന് ആഹ്ലാദനിർവൃതിയിലാണ്.

കല്ലറയ്ക്കു മുമ്പിൽ ഉരുട്ടിവച്ച കൂറ്റൻ പാറയും, റോമൻ അധികാര മുദ്രയും, റോമൻ പടയാളികളും സത്യത്തെ ഇരുട്ടറയിൽ അടയ്ക്കാൻ ഉള്ള ഒരു ന്യൂനപക്ഷത്തിന്റെ ശ്രമത്തിന്റെ ഭാഗമായിരുന്നു. എന്നാൽ പാറകളെയും, പടയാളികളെയും അതിജീവിച്ച് സത്യം ഉയിർത്തു എന്നതാണ് ക്രൈസ്തവ വിശ്വാസത്തിന്റെ ആധാരം.

കോടതിവിധികൾ ചിലപ്പോൾ സൃഷ്ടിക്കുന്ന ആശയക്കുഴപ്പങ്ങളും, വ്യക്തതയില്ലായ്മകളും, കാലതാമസവും മുതലെടുത്ത് കൈയ്യൂക്കിന്റെയും, രാഷ്ട്രീയ ഉപചാചങ്ങളുടെയും പിൻബലത്തിൽ മലങ്കര സഭയ്ക്ക് അനുകൂലമായി തീരാവുന്ന സത്യം മിഥ്യയായി അവതരിപ്പിക്കാനുള്ള ശ്രമങ്ങൾ നമുക്കു ചുറ്റും ശക്തമാണ്. കോടതിവിധികളുടെ അനിവാര്യമായ അന്ത്യം മാന്തളിർ സെന്റ് തോമസ് ദേവാലയത്തിന്റെ മാതൃകയിൽ തന്നെയാണെന്ന് തിരിച്ചറിഞ്ഞവർ ആ പാതയിൽ നിന്ന് സഭയെ പിൻമാറ്റി കടുത്ത സമ്മർദ്ദത്തിലൂടെ വീതം വച്ച് പിരിയുവാൻ ആണ് ആഗ്രഹിക്കുന്നത്. അതിനുവേണ്ടിയാണ് ഇക്കൂട്ടരുടെ സമസ്ത ശ്രമങ്ങളും. കോടതിവിധിയുടെ വിജയത്തിന്റെ നടുവിലും മറുവിഭാഗരും ‘എന്റെ മക്കളാണ്’ എന്ന് പരസ്യമായി പ്രസ്താവിച്ച ചെങ്ങന്നൂർ ഭദ്രാസനാധിപന്റെ വാക്കുകൾ സഭാതർക്കത്തിൽ തന്റെ നിലപാട് വ്യക്തമാക്കുന്നതായിരുന്നു.

വ്യവഹാരത്തിന്റെ രക്തസാക്ഷിയായ മാന്തളിർ സെന്റ് തോമസ് ദേവാലയത്തിലേക്ക് ചെങ്ങന്നൂർ ഭദ്രാസനാധിപനോടൊപ്പം നൂറുകണക്കിന് വിശ്വാസികൾ പ്രവേശിച്ച് ദേവാലയ ശുദ്ധീകരണ ശുശ്രൂഷകളും ധൂപപ്രാർത്ഥനകളും നിർവ്വഹിച്ചപ്പോൾ എല്ലാവരുടെയും നയനങ്ങളിൽ ആനന്ദാശ്രുക്കൾ നിറഞ്ഞു. ഈ അസുലഭ മുഹൂർത്തം അന്തരീക്ഷത്തിൽ “കാത്തിരിക്കുക .... സത്യം മാത്രമേ ജയിക്കൂ” എന്ന ഓർമ്മപ്പെടുത്തലുകൾ അപ്പോഴും അനസ്യൂതം പകരുന്നുണ്ടായിരുന്നു.

ഫാ. തോമസ് അമയിൽ

ഇടയലേഖനം

# നമ്മുടെ വിദ്യാഭ്യാസ മേഖല



കേരളത്തെക്കാൾ വിദ്യാഭ്യാസ മേഖലയിൽ വളരെ പിന്നോക്കമായിരുന്ന ഗുജറാത്ത് സംസ്ഥാനം ഈ അടുത്ത കാലത്ത് വിദ്യാഭ്യാസ മേഖലയിൽ ആവിഷ്ക്കരിച്ച് നടപ്പാക്കിക്കൊണ്ടിരിക്കുന്ന ദ്രുതഗതിയിലുള്ള വിദ്യാഭ്യാസ പരിഷ്ക്കാരങ്ങൾ കേരളീയരുടെ മുമ്പിൽ അവതരിപ്പിക്കുവാനാണ് ഈ ലേഖനത്തിൽ കൂടി ശ്രമിക്കുന്നത്.

11-ാം ക്ലാസ്സിലേക്കുള്ള ഏകജാലക പ്രവേശനം കഴിഞ്ഞ വർഷം തിരുവനന്തപുരം ജില്ലയിൽ പരീക്ഷിച്ചു നോക്കി. ഒക്ടോബർ, നവംബർ മാസങ്ങളിൽ മാത്രമേ ക്ലാസ്സുകൾ ആരംഭിക്കുവാൻ സാധിച്ചുള്ളൂ എന്നാണ് പത്രറിപ്പോർട്ടുകൾ. ഈ വർഷം ഈ പരിഷ്ക്കാരം കേരളം മുഴുവൻ വ്യാപിപ്പിച്ചിരിക്കുകയാണ്. SSLC പരീക്ഷാഫലം മെയ് 13-ാം തീയതി തന്നെ പ്രസിദ്ധീകരിച്ചു. ഇന്ന് അഡ്മിഷന്റെ ഒന്നാമത്തെ ലിസ്റ്റ് പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നു. രണ്ടും മൂന്നും ലിസ്റ്റുകൾ പ്രസിദ്ധീകരിച്ച് അഡ്മിഷൻ പ്രക്രിയ പൂർത്തിയാക്കി എന്ന് ക്ലാസ്സുകൾ തുടങ്ങാനാണ് ?

ഗുജറാത്ത് സംസ്ഥാനത്ത് ഈ അടുത്ത കാലത്ത് ആവിഷ്ക്കരിച്ച് നടപ്പിലാക്കിയ ഒരു പദ്ധതി കേരളീയരുടെ മുമ്പിൽ അവതരിപ്പിക്കട്ടെ. ഗുജറാത്തിൽ SSC പരീക്ഷാഫലം പ്രസിദ്ധീകരിച്ചത് 2008 ജൂൺ മാസം 5-ാം തീയതി ആയിരുന്നു. 2008 ജൂൺ 23-ാം തീയതി 11-ാം സ്റ്റാൻഡേർഡിന്റെ ക്ലാസ്സുകൾ ആരംഭിച്ചു എന്റെ ഉടമസ്ഥതയിലുള്ള സ്കൂളുകളിലും. ഒരു വിധത്തിൽ പറഞ്ഞാൽ വിദ്യാഭ്യാസ വകുപ്പിന്റെ നേരിട്ടുള്ള മേൽനോട്ടത്തിലാണ് അഡ്മിഷൻ നടന്നത്. വിശദവിവരങ്ങൾ താഴെ ചേർക്കുന്നു.

SSC വിജയം പ്രഖ്യാപിക്കുന്നതിന്റെ തലേദിവസം ഓരോ DEO മാരും അവരവരുടെ ഡിസ്ട്രിക്റ്റിൽപ്പെട്ട പ്രിൻസിപ്പൽമാരുടെ ഒരു യോഗം വിളിച്ചുകൂട്ടി അഡ്മിഷൻ കാര്യത്തിൽ സർക്കാരിന്റെ നയം എന്താണെന്ന് അറിയിച്ചു. ഒരു ഡിവിഷനിൽ സർക്കാർ അനുവദിച്ചിട്ടുള്ള 66 സീറ്റിൽ, അതാതു സ്കൂളിലെ 40 വിദ്യാർത്ഥികളെയും മറ്റു സ്കൂളുകളിൽ നിന്നും 16 വിദ്യാർത്ഥികളെയും SC/ST വിഭാഗത്തിൽ നിന്ന് 10 വിദ്യാർത്ഥികളെയും ആകെ ലഭിച്ച മാർക്കിന്റെ ശതമാനത്തോടൊപ്പം ഇംഗ്ലീഷ്, കണക്ക്, സയൻസ് എന്നീ വിഷയങ്ങൾക്കു കിട്ടിയ വിജയശതമാനം കൂടി ചേർത്തുകിട്ടുന്ന ഇൻഡക്സിന്റെ അടിസ്ഥാനത്തിൽ അഡ്മിഷൻ നൽകണമെന്നാണ് നിബന്ധന. ജൂൺ മാസം 5-ാം തീയതി SSC പരീക്ഷാഫലം പ്രസിദ്ധീകരിച്ചു. അപേക്ഷ നൽകുന്നതിന് അനുവദിച്ചത് കേവലം രണ്ടു ദിവസം (6, 7 തീയതികൾ) 8-ാം തീയതി തന്നെ ഓരോ സ്കൂളുകാരും അവരവരുടെ ലിസ്റ്റ് തയ്യാറാക്കി DEO യുടെ ഒപ്പുവാങ്ങി ജൂൺ 9-ാം തീയതി ആദ്യ ലിസ്റ്റ് പ്രസിദ്ധീകരിച്ചു. ഫീസ് കൊടുത്ത് ചേരുന്നതിന് രണ്ടു ദിവസം. ഫീസ് അടച്ചാൽ ഉടൻ തന്നെ ആ വിദ്യാർത്ഥിയുടെ പേര് ജനറൽ രജിസ്റ്ററിൽ (ഇവിടെ അഡ്മിഷൻ രജിസ്റ്ററിൽ) ചേർത്തിരിക്കണം. അതിനുശേഷം സീറ്റുണ്ടെങ്കിൽ രണ്ടാമത്തെ ലിസ്റ്റും മൂന്നാമത്തെ ലിസ്റ്റും. ജൂൺ മാസം 14-ാം തീയതി അഡ്മിഷൻ ക്ലോസ് ചെയ്യുന്നു. അന്നു തന്നെ ഓരോ സ്കൂളിലും എത്രപേർ ചേർന്നു എന്നും സീറ്റുകൾ ബാക്കിയുണ്ടെങ്കിൽ എത്രയെന്നും DEO യുടെ ഓഫീസിൽ അറിയിക്കണം. 14-ാം തീയതി തന്നെ DEO യുടെ ഓഫീസിൽ നിന്നും ഒരു പ്രതിനിധി വന്ന് ജനറൽ രജിസ്റ്റർ പരിശോധിച്ച് അതിൽ കൈയ്യൊപ്പ് രേഖപ്പെടുത്തുന്നു.

14-ാം തീയതി വരെ അഡ്മിഷൻ ലഭിക്കാത്തവരും, ഏതെങ്കിലും കാരണവശാൽ അപേക്ഷ സമർപ്പിക്കുവാൻ സാധിക്കാത്തവരും ഓരോ ഡിസ്ട്രിക്റ്റിലും സർക്കാർ നിശ്ചയിച്ചിട്ടുള്ള മൂന്നു കേന്ദ്രത്തിലെത്തി ജൂൺ 21-ന് പേര് രജിസ്റ്റർ ചെയ്യണം. ഓരോ സ്കൂളിലെ സ്ഥിതിവിവരക്കണക്ക് DEO ഓഫീസിൽ അറിയാമെന്നുള്ളതിനാൽ അവർ വിദ്യാർത്ഥികളുടെ സൗകര്യം കൂടി പരിഗണിച്ച് ആ ഡിസ്ട്രിക്റ്റിലെ ഏതെങ്കിലും ഒരു സ്കൂളിലേക്ക് ശുപാർശ ചെയ്ത് അയയ്ക്കുന്നു. 66 വിദ്യാർത്ഥികളെ അഡ്മിറ്റ് ചെയ്താൽ തന്നെയും DEO അഞ്ച് വിദ്യാർത്ഥികളെ കൂടി ഓരോ സ്കൂളിലേക്കും അയയ്ക്കുന്ന പതിവുണ്ട്. എന്റെ സ്കൂളിൽ ഒരു ഡിവിഷനിൽ ഇപ്പോൾ 71 വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്.

ജൂൺ മാസം 23-ാം തീയതി ഗുജറാത്തിലെ എല്ലാ സ്കൂളുകളിലും ക്ലാസ്സുകൾ ആരംഭിക്കുകയും ചെയ്തു കഴിഞ്ഞു. ഇത് സയൻസ് ബാച്ചിനു മാത്രം ബാധകം. ജൂൺ മാസം 24-ാം തീയതി ഹ്യുമാനിറ്റീസ്/കൊമേഴ്സ് ബാച്ചുകളും ആരംഭിച്ചു.

നമ്മുടെ സംസ്ഥാനത്തും കഴിഞ്ഞ വർഷത്തെപ്പോലെ ഒക്ടോബർ, നവംബർ മാസങ്ങളിലാണ് ക്ലാസ്സുകൾ ആരംഭിക്കുന്നതെങ്കിൽ 11-ാം ക്ലാസ്സിലെ പാഠങ്ങൾ എന്നു പഠിപ്പിച്ചു തീർക്കുവാൻ സാധിക്കും ? അതുവരെ അദ്ധ്യാപകർക്ക് വെറുതെ ശമ്പളം കൊടുക്കേണ്ടി വരികയില്ലേ ? ഈ സ്ഥിതിക്ക് ആരാണ് ഉത്തരവാദി ? പാഠപുസ്തകങ്ങൾ പരിഷ്ക്കരിക്കേണ്ടതും ഏറ്റവും ആവശ്യം തന്നെ. പക്ഷേ നിഗൂഢതകൾ വെച്ചു പുലർത്തിക്കൊണ്ടായിരിക്കരുത്. ഈ ലേഖകൻ ഒരു പ്രൈമറി സ്കൂൾ വിദ്യാർത്ഥി ആയിരുന്നപ്പോൾ ഓരോ പാഠത്തിന്റെയും അവസാനം "ഗുണപാഠം" എന്നൊന്നുണ്ടായിരുന്നു. ഇപ്പോഴൊ ? ഇളം മനസ്സുകളിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കുന്നതിനുള്ള ഗൂഢതന്ത്രങ്ങളും. എങ്ങനെ സ്വഭാവ ശ്രേഷ്ഠതയുള്ള ഒരു തലമുറ ഇവിടെ വളർന്നുവരും ?

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ,

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

പ്രബോധനം

ഫാ. റ്റി. ജെ. ജോഷ്വാ

# ദശാംശദായകനാകുക

**1. ദശാംശം എന്നാൽ എന്ത് ?**

നേടുന്നതിന്റെ എല്ലാം പത്തിലൊന്ന് നീക്കി വച്ച്, ദൈവിക കാര്യങ്ങൾക്കും സ്നേഹപ്രവർത്തി കൾക്കും നൽകുന്ന അനുഭവമാണ്. ഇത് യഹോവയായ ദൈവം വ്യവസ്ഥ വെച്ചിട്ടുള്ളതാണ്. "നിലത്തിലും വിത്തിലും, വൃക്ഷത്തിന്റെ ഫലത്തിലും ദേശത്തിലെ ദശാംശം ഒക്കെയും യഹോവയ്ക്കുള്ളതാകുന്നു. അതു യഹോവയ്ക്കു വിശുദ്ധം."

**2. ദശാംശം നൽകുന്നതിനെപ്പറ്റി വേദപുസ്തകം എന്തു പറയുന്നു ?**

പ്രവാചകന്മാർ യിസ്രായേല്യരെ കുറ്റപ്പെടുത്തിയത്, അവർ ദശാംശം നൽകുന്നില്ല എന്നുള്ളതായിരുന്നു. മലാഖി പ്രവാചകൻ ചോദിക്കുന്നു. "മനുഷ്യനു ദൈവത്തെ തോല്പിക്കാമോ? എങ്കിലും നിങ്ങൾ എന്നെ തോല്പിക്കുന്നു. എന്നാൽ നിങ്ങൾ, ഏതിൽ ഞങ്ങൾ നിന്നെ തോല്പിക്കുന്നു എന്നു ചോദിക്കുന്നു. ദശാംശത്തിലും വഴിപാടിലും തന്നെ. എന്റെ ആലയത്തിൽ ആഹാരം ഉണ്ടാകേണ്ടതിന് നിങ്ങൾ ദശാംശം മുഴുവൻ ഭണ്ഡാരത്തിലേക്കു കൊണ്ടുവരുവിൻ. ഞാൻ നിങ്ങൾക്ക് ആകാശത്തിന്റെ കിളിവാതിലുകളെ തുറന്ന് സ്ഥലം പോരാതെ വരുവോളം നിങ്ങളുടെ മേൽ അനുഗ്രഹം പകരുകയില്ലയോ? (മലാ. 3:8–10). സമൃദ്ധമായ അനുഗ്രഹത്തിന് ദശാംശം നൽകാൻ ആവശ്യപ്പെടുന്നു.

**3. ക്രിസ്തീയ സഭയിൽ ദശാംശം ആവശ്യമോ?**

പഴയനിയമ കാലത്തെ വ്യവസ്ഥിതി യേശുക്രിസ്തു നീക്കം ചെയ്യുകയായിരുന്നില്ല. നേരേ മറിച്ച് കർത്താവ് പറഞ്ഞത് "നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും, പരീശന്മാരുടെയും നീതിയെ കവിയുന്നില്ല, എങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ കടക്കുകയില്ല" (മത്താ. 5:20). പരീശന്മാർ ദശാംശദാനത്തിൽ നിഷ്ഠയുള്ളവരായിരുന്നു. കർത്താവിന്റെ അനുഗാമികൾ അവരെക്കാൾ അധികം നിഷ്ഠയുള്ളവരാകണമെന്ന് കർത്താവ് അനുശാസിച്ചു. വീണ്ടും കർത്താവ് പറയുന്നു. "ഞാൻ ന്യായപ്രമാണത്തെയോ പ്രവാചകന്മാരെയോ നീക്കേണ്ടതിനു വന്നു എന്ന് നിരൂപിക്കരുത്. നീക്കുവാനല്ല നിവർത്തിപ്പാനത്രേ ഞാൻ വന്നത്" (മത്താ. 5:17).

സഭയുടെ ഏഴു കല്പനകളിൽ ഒന്ന് ദശാംശം നൽകണം എന്നാണ്. ഇതു പിതാക്കന്മാർ വ്യവസ്ഥ ചെയ്തിട്ടുള്ളതാകുന്നു.

**4. എന്തുകൊണ്ട് ദശാംശം കൊടുക്കണം ?**

(a) ദൈവം കല്പിച്ച് വ്യവസ്ഥ ചെയ്തിട്ടുള്ള പ്രമാണമാണ് ദശാംശം. അതു നൽകുമ്പോൾ നാം ദൈവ കല്പന നിറവേറ്റുന്നു.

(b) ദശാംശം നൽകാത്ത അവസ്ഥയെ പ്രവാചകന്മാർ ഭത്സിക്കുകയും കുറ്റപ്പെടുത്തുകയും ചെയ്യുന്നു. ദശാംശം നൽകുമ്പോൾ ലഭിക്കുന്ന ഭൗതീകവും ആത്മീകവുമായ കൃപകളെ അനുസ്മരിക്കുകയും ചെയ്യുന്നു.

(c) നമുക്കുള്ളതെല്ലാം ദൈവത്തിന്റെ വകയാണ് എന്ന തത്വത്തിന്റെ അടയാളവും തെളിവുമായി നൽകണം. എല്ലാം ദൈവത്തിനു സമർപ്പിക്കുന്നതിന്റെ പ്രതീകമാണ് നാം നൽകുന്ന ദശാംശം.

(d) ഒരു നിശ്ചിത ശമാനം നാം മാറ്റി വയ്ക്കുമ്പോൾ ഏതവസരത്തിലും ഏതു നല്ല കാര്യങ്ങളും തുടങ്ങുവാൻ നമുക്കു പണമുണ്ടായിരിക്കും. മാത്രമല്ല, ഒട്ടും വൈമനസ്യം കൂടാതെ സന്തോഷപൂർവ്വം കൊടുക്കുവാൻ സാധിക്കുകയും ചെയ്യും.

(e) ചരിത്രം വെളിപ്പെടുത്തുന്നത് ദശാംശം കൃത്യമായി നൽകുന്നവർക്ക് ദൈവത്തിന്റെ അനുഗ്രഹങ്ങൾ സമൃദ്ധിയായി ലഭിക്കുന്നു എന്നാണ്. ആത്മീകവും ഭൗതീകവുമായ അനുഗ്രഹങ്ങൾ ലഭിക്കുന്നു.

(f) മനുഷ്യൻ സ്വതവേ സ്വാർത്ഥമതിയാണ്. ആർജ്ജനാസക്തി അവനിൽ മുന്നിട്ടു നിൽക്കുന്നു. അതിൽ നിന്നും മോചനം നേടാനുള്ള ഒരു മാർഗ്ഗം കൃത്യമായി നിശ്ചിത തുക മാറ്റിവച്ച് മറ്റുള്ളവരുടെ നന്മയ്ക്ക് നൽകുക എന്നതാണ്. മാത്രമല്ല മറ്റുള്ളവരെക്കുറിച്ചുള്ള കരുതലും കരുണയും നമ്മിൽ വർദ്ധിക്കുന്നതിനും സഹായിക്കും.

**5. ഒരു ദശാംശദാതാവിനെ പരിചയപ്പെടുക.**

ആഗോള പ്രശസ്തിയുള്ള കോൾഗേറ്റ് കമ്പനിയുടെ ഇന്നത്തെ സാരഥിയായ ആസ്റ്റിൻ കോൾഗേറ്റ് അദ്ദേഹത്തിന്റെ മുതുമുത്തച്ഛനായ വില്യം കോൾഗേറ്റിനെപ്പറ്റി ആദരപൂർവ്വം സ്മരിക്കുന്നു. ഇന്നു ലോകമെങ്ങും പടർന്നു പന്തലിച്ചിട്ടുള്ള

മൾട്ടിനാഷണൽ കമ്പനിയുടെ അടിസ്ഥാനശില്പി വില്യം ആയിരുന്നു. അമേരിക്കയിൽ ബാൾട്ടിമോറിലെ ഒരു ദരിദ്രകുടുംബത്തിലെ എട്ടു മക്കളിൽ മൂത്തവനായി വില്യം ജനിച്ചു. 1802-ൽ വില്യമിന് 18 വയസ്സായപ്പോൾ പിതാവ് അവനോട് പറഞ്ഞു. "നിനക്കിപ്പോൾ പ്രായപൂർത്തിയായി. ഇനിയും നീ സ്വയം തൊഴിൽ കണ്ടെത്തി ജീവിക്കണം".

പിതാവിന്റെ നിയോഗം കേട്ട് എന്തു ചെയ്യണമെന്നോ എവിടേക്കു പോകണമെന്നോ നിശ്ചയമില്ലാതെ യുവാവായ വില്യം വീടുവിട്ടിറങ്ങി. ഒരു കനാലിന്റെ തീരത്തുകൂടി നടന്നുപോയപ്പോൾ പരിചയമുള്ള ഒരു വൃദ്ധനെ കണ്ടുമുട്ടി. അയാൾ ചോദിച്ചു മകനേ നീ എവിടേക്കാണ്? വില്യം മറുപടി നൽകി. "എനിക്കു നിശ്ചയമില്ല. അപ്പൻ പറഞ്ഞു, സ്വയമായി തൊഴിൽ കണ്ടെത്തി ജീവിച്ചുകൊള്ളണമെന്ന്." വൃദ്ധൻ ചോദിച്ചു, നിനക്ക് എന്തു തൊഴിലറിയാം? വില്യം പറഞ്ഞു. എനിക്ക് ആകെ അറിയാവുന്നത് എന്റെ അപ്പന്റെ കൂടെ പഠിച്ച സോപ്പും മെഴുകുതിരിയും നിർമ്മിക്കുന്നതു മാത്രമാണ്.

വൃദ്ധൻ പറഞ്ഞു: നല്ല കാര്യം! താമസിയാതെ ഇവിടെ ഏറ്റവും നല്ല സോപ്പ് നിർമ്മിതാവുണ്ടാകണം. അതു നിന്നെക്കൊണ്ടാവും. ഞാൻ നിനക്കുവേണ്ടി പ്രാർത്ഥിക്കാം. പ്രാർത്ഥനയ്ക്കുശേഷം അദ്ദേഹം നൽകിയ ഉപദേശം ഏറ്റവും വിലപ്പെട്ടതായിരുന്നു. (1) ഒരു നല്ല മനുഷ്യനായിരിക്കുക. (2) നിന്റെ ഹൃദയം ക്രിസ്തുവിൽ സമർപ്പിക്കുക. (3) ശുദ്ധമായ സോപ്പു നിർമ്മിക്കുകയും തൂക്കത്തിൽ കൃത്യത പാലിക്കുകയും ചെയ്യുക. (4) നേടുന്നതിന്റെ എല്ലാം ദശാംശം മാറ്റിവച്ച് നല്ല കാര്യങ്ങൾക്കായി നൽകുക.

ഈ ഉപദേശം പാലിച്ച വില്യമിനു വലിയ നേട്ടങ്ങൾ ഉണ്ടായി. ഒരു സോപ്പു കമ്പനിയിലെ ജോലിക്കാരനായി ആരംഭിച്ച്, സ്വന്തം സോപ്പു ഫാക്ടറി ആരംഭിച്ചു. ക്രമേണ അതു വികസിപ്പിച്ച് സോപ്പിനു പുറമേ, ടൂത്ത് പേസ്റ്റ് മുതലായി മറ്റനേകം ഉല്പന്നങ്ങൾ നിർമ്മിക്കുന്ന കമ്പനിയായി വളർന്നു.

നിങ്ങൾക്കും ഒന്നു പരീക്ഷിച്ചു നോക്കാം. ദശാംശം മാറ്റിവയ്ക്കുന്നതിൽ നിഷ്കർഷിക്കുക. ദൈവം വാഗ്ദാനം ചെയ്യുന്നു. "ഞാൻ നിങ്ങൾക്ക് ആകാശത്തിന്റെ കിളിവാതിലുകൾ തുറന്ന് സ്ഥലം പോരാതെ വരുവോളം നിങ്ങളുടെ മേൽ അനുഗ്രഹം പകരും." □

## അഖില മലങ്കര ക്വിസ് മത്സരം

ഇടനാട് സെന്റ് മേരീസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ അഖില മലങ്കര ക്വിസ് മത്സരം 2008 സെപ്റ്റംബർ മാസം 7-ാം തീയതി നടത്തപ്പെടുന്നു. വിഷയം : - അപ്പോസ്തോല പ്രവൃത്തികൾ, വെളിപ്പാട് പുസ്തകം, മാർത്തോമ്മാമാർ (I- VIII), കൂദാശകൾ, പൊതുവിജ്ഞാനം. ഫോൺ : 0479-2456448

## അറിയിപ്പ്

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്സിയേഷൻ അംഗങ്ങളുടെ ഐഡന്റിറ്റി കാർഡിനുവേണ്ടി ഫോട്ടോഎടുത്തിട്ടില്ലാത്തവർ 2008 ജൂലൈ 20- ാം തീയതി ഉച്ചകഴിഞ്ഞ് 3 മണി മുതൽ 6 മണി വരെയുള്ള സമയത്ത് തിരുവല്ല ബഥനി അരമനയിൽ എത്തിച്ചേരേണ്ടതാണ്.

## പ. പരുമല തിരുമേനിയുടെ ധന്യവചസ്സുകൾ

ദൈവഭയമില്ലാത്തവർ കൂട്ടുകാരായിരിക്കരുത്. പ്രാർത്ഥനയിൽ താല്പര്യമായി ഇരുന്നുകൊൾക.



*Do not let those who have no fear in God your friends. Be steadfast in prayer.*

ആരാധനാ വിജ്ഞാനീയം

യൂഹാനോൻ മാർ സേവേറിയോസ്

# നമസ്ക്കാരം ചൊല്ലണം

"കുഞ്ഞുങ്ങളെ ! നമുക്കു നമസ്ക്കാരം ചൊല്ലാം" ചൊവ്വുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ഭവനങ്ങളിൽ സന്ധ്യയ്ക്കും വെളുപ്പിനും വീട്ടു കാരണവരോ, വീടിന്റെ മണിദീപങ്ങളായ മാതാക്കളോ ചെയ്യുന്ന ആഹ്വാനമാണിത്. ഇതൊരു പഴഞ്ചൻ കാര്യമായി തള്ളിക്കളയുവാനുള്ളതല്ല. ആ ഒരു വാചകത്തിനുള്ളിൽ ഒരു കുടുംബത്തിനാവശ്യമായ തിയോളജിയും ചർച്ചു ഹിസ്റ്ററിയും വേദാഭ്യാസനവും അന്തർലീനമായിട്ടുണ്ട്. കാരണം പാരമ്പര്യത്തിൽക്കൂടിയാണു നമ്മുടെ കുടുംബങ്ങൾ ഇന്നെയോളം സഭയെ നിലനിർത്തിക്കൊണ്ടു പോന്നത്. പ്രാർത്ഥന ഒരു വ്യക്തിയും ദൈവവും തമ്മിലുള്ള സംസർഗ്ഗത്തിന്റെ ഒരു മുഖാന്തിരമാണെന്നിരുന്നാലും, സമൂഹമായി പള്ളിയുള്ള ആരാധനയും, സമൂഹമായി കുടുംബത്തിലുള്ള ആരാധനയും ക്രിസ്തീയ ജീവിതത്തിന്റെ ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ഒരു ഘടകമാണ്. "ദൈവം ആത്മാവാണ് അവനെ നമസ്ക്കരിക്കുന്നവർ ആത്മാവിലും സത്യത്തിലും നമസ്ക്കരിക്കണം" എന്നുണ്ടല്ലോ. മനുഷ്യൻ ആത്മാവുള്ളവനും പദാർത്ഥമയമായ ശരീരത്തോടുകൂടിയുള്ളവനും ആണ്. അതുകൊണ്ട് മനുഷ്യൻ നമസ്ക്കരിക്കുന്നത് ആത്മാവിൽ അടിസ്ഥാനപ്പെട്ടതും അതേസമയം പദാർത്ഥമയമായ ശരീരംകൊണ്ടുമായിരിക്കണം. ശരീരംകൊണ്ട് എന്നു പറഞ്ഞാൽ നമ്മുടെ ശരീരത്തിലെ എല്ലാ ഇന്ദ്രിയങ്ങൾക്കൊണ്ടുമാണ് എന്നുള്ളതു പ്രത്യേകം ചിന്താർഹമത്രെ. കൈകൾക്കൊണ്ട് കൂപ്പുകയും കുരിശു വരയ്ക്കുകയും ചിലപ്പോൾ ഉയർത്തിപ്പിടിക്കുകയും ചെയ്യുന്നു. കണ്ണുകൾക്കൊണ്ട് പുസ്തകത്തിൽ നാം നോക്കുകയോ, സ്വർഗ്ഗത്തിലേക്ക് കണ്ണുകളുയർത്തുകയോ ചെയ്യുന്നു. ചെവികൾക്കൊണ്ടു ദൈവവചനങ്ങളും മറ്റുള്ളവരുടെ പ്രാർത്ഥനകളും നാം ശ്രദ്ധിക്കുന്നു. മൂക്കുകൊണ്ടും അധരങ്ങൾക്കൊണ്ടും വിശുദ്ധ പുസ്തകങ്ങളെയും, വിശുദ്ധ വസ്തുക്കളെയും, വിശുദ്ധ വസ്തുക്കൾ കൈകാര്യം ചെയ്യുന്ന കൈകളെയും നാം മുത്തുകയും ചുംബിക്കുകയും ചെയ്യുന്നു. നാവുകൊണ്ടു നാം പ്രാർത്ഥിക്കുകയും പാടുകയും ചെയ്യുന്നു. പ്രാർത്ഥന വെറും സങ്കല്പമോ ധ്യാനമോ അല്ല അതു ഹൃദയംകൊണ്ടുള്ള സംസർഗ്ഗം മാത്രവുമല്ല എന്നാലോ അതു നമ്മുടെ വായ്കൊണ്ടു ചൊല്ലാതിരിക്കുന്നവർ ഒടുവിൽ പ്രാർത്ഥന വേണ്ടാത്തവനായിത്തീരും.

പള്ളിയിലും ഭവനത്തിലും പ്രാർത്ഥനകൾ ഉറച്ചും വ്യക്തമായും ചൊല്ലിപ്പഠിക്കണം. ഈ വിധത്തിൽ ആരാധനാപരമായി ശ്രദ്ധിക്കാത്തിടത്തോളംകാലം നാം ഉയരുവാൻ പോകുന്നില്ല. ഇന്നു മലങ്കര സുറിയാനിസഭയെ ഗ്രസിച്ചിട്ടുള്ള രോഗങ്ങളിൽ ഒന്ന് അതു വിലയേറിയ ആരാധനാ സമ്പ്രദായങ്ങളെ പള്ളിയിലും ഭവനങ്ങളിലും അലസമാക്കിയും അലക്ഷ്യമാക്കിയും കഴിഞ്ഞുകൂടുന്നുവെന്നുള്ളതാണ്. പലർ കൂടിനിൽക്കുന്നിടത്തു പൊതുവായ ഒരു പ്രാർത്ഥന ആരംഭിച്ചു കൊടുത്താൽ ആരംഭിച്ച ആൾതന്നെ ചിലപ്പോൾ അവസാനിപ്പിക്കേണ്ടിവരും. ഏറ്റുചൊല്ലാൻ പലരും മടിക്കുന്നത് അന്തസ്സിനും അഭിമാനത്തിനും ചേരാത്തതായി വിചാരിക്കുന്നതുകൊണ്ടു മാത്രമല്ല, പിന്നെയോ ചൊല്ലാൻ അറിയാത്തതുകൊണ്ടും കൂടിയാണ്. ഒരു കൗമാ ചൊല്ലിയാൽ പുറകിൽ ഏറ്റുചൊല്ലാൻ ആരും കാണുകയില്ല. വിശ്വാസപ്രമാണം ചൊല്ലാൻ അറിയാൻ പാടില്ലാത്ത ഓർത്തഡോക്സ് തറവാട്ടുകാർപോലും ഉണ്ട് എന്ന് പറയുമ്പോൾ പലരും അത്ഭുതപ്പെട്ടേക്കാം. കേമപ്പെട്ട ശവസംസ്ക്കാരവേളകളിൽ സഭയിലെ വിവിധ സ്ഥാനികളും, പത്രത്തിൽ പേരു കയറാൻ അർഹതയുള്ള ബഹുമാന്യരും സന്നിഹിതരായിരിക്കെ തകർത്തടിച്ചു പാട്ടുകളെല്ലാം കഴിഞ്ഞു "മേലുള്ള ഉയരങ്ങളിൽ" എന്ന മാലാഖമാരുടെ സ്തുതിപ്പു പ്രധാന കാർമ്മികൻ ആരംഭിച്ചാൽ, ആരംഭകൻ തന്നെ അവസാനിപ്പിക്കേണ്ടി വരുന്നതു സർവ്വസാധാരണമായ ഒരു കാഴ്ചയാണ്. കാരണമെന്താണ്? ഒന്നുകിൽ അവർ കേട്ടിട്ടില്ല, അല്ലാത്തപക്ഷം ചൊല്ലിപ്പഠിച്ചിട്ടില്ല. ആമ്മീൻ എന്നുള്ള രണ്ടക്ഷരം ചൊല്ലാൻപോലും നാവുപൊങ്ങാത്ത സുറിയാനി സഭാംഗങ്ങളാണ് വേറെ ഏതിന്റെയെല്ലാം പേരിൽ സഭയെക്കുറിച്ച് കണ്ണുനീരൊഴുക്കുന്നത്. ആരാധനയിൽ ഇന്നു വന്നിട്ടുള്ള അനാസ്ഥ ദൈവത്തിൽനിന്നുള്ള അകൽച്ചയുടെ ഫലമാണ്. അതു പരിഹരിക്കാതെ മറ്റൊരു തരത്തിൽ ഒരു സഭ

ഉയരുവാൻ പോകുന്നില്ല. ഇന്ന് ഏതൊരു ദിക്കിൽക്കൂടി സന്ധ്യയ്ക്കോ രാവിലെയോ പോയാലും സുറിയാനിക്കാരുടെ ഗൃഹങ്ങൾ തിരിച്ചറിയാൻ പ്രയാസമില്ല. റോമൻ കത്തോലിക്കാ ഭവനങ്ങളിൽ കൂട്ടമായിട്ടുള്ള പ്രാർത്ഥനകളും, മറ്റു സമൂഹക്കാരുടെ ഭവനങ്ങളിൽ സമയോചിതമായ പാട്ടുകളും, അക്രൈസ്തവ ഭവനങ്ങളിൽ അവരവരുടെ അറിവും, വിശ്വാസവും അനുസരിച്ചുള്ള ദൈവാരാധനയും നടക്കും. പ്രാർത്ഥനാ ശബ്ദം കേൾക്കാത്ത വീടുകൾ ആരുടേതാണെന്നറിയാം. മഹത്വം ഇസ്രായേലിൽ നിന്നും പൊയ്പ്പോകുന്നതിൽ ആരും അത്ഭുതപ്പെടേണ്ട. കാലത്തും വൈകിട്ടും നമസ്ക്കാരം ഇല്ലാത്ത സുറിയാനി ക്രിസ്ത്യാനി ഭവനങ്ങൾ സാത്താന്റെ വസതികളും നമസ്ക്കാരം ഉള്ളവ ദൈവഭവനങ്ങളുമാകുന്നു.

വേറെ ഏതൊരു സഭയിൽപ്പെട്ട വ്യക്തിയായാലും അവരവർക്കു നിശ്ചയിക്കപ്പെട്ടിരിക്കുന്ന പ്രാർത്ഥനകൾ പഠിച്ചിരിക്കുകയും ചൊല്ലുകയും ചെയ്യും. നൂറ് ആംഗ്ലിക്കൻ സഭാംഗങ്ങൾ ഒരു പള്ളിയിലുണ്ടെങ്കിൽ , കർത്താവിന്റെ പ്രാർത്ഥന അവിടുത്തെ നായകൻ ആരംഭിച്ചാൽ ആ നൂറുപേരും അതിൽ ചൊല്ലിക്കൊണ്ടു പങ്കുകൊള്ളും. അതുപോലെതന്നെ റോമൻ കത്തോലിക്കരും, അവരുടെ നിർബന്ധിത പ്രാർത്ഥനകൾ അറിയാവുന്നവരും ചൊല്ലുന്നവരും ആണ്. അതിൽ അവർക്കാർക്കും അഭിമാനക്ഷതമോ അന്തസ്സുകുറവോ ഇല്ല. എന്നാൽ ചില ഓർത്തഡോക്സ് സഭാംഗങ്ങൾ കുരിശുവരയ്ക്കുന്നതും ചൊല്ലുന്നതും മറ്റു വല്ലവരും കാണുന്നുണ്ടോ, കണ്ടാൽ പോരായ്മയല്ലേ എന്നുള്ള അന്തസ്സാരവിഹീനത്വത്തോടെയാണ് എന്നു തോന്നിപ്പോകുന്നു. എന്തൊരു ഗ്രഹപ്പിഴയാണോ സുറിയാനിസഭയ്ക്കു വന്നുകൂടിയിരിക്കുന്നതെന്നോർക്കണം. ഈ അധഃപതനം വന്നുകൂടിയതിനു രണ്ടു മൂന്നു കാരണങ്ങൾ ഉണ്ട്.

1. ഒരുവന്റെ പ്രാർത്ഥന വെറും യാന്ത്രികമായിത്തീർന്നിട്ട് അതു ജീവിതത്തെ സ്പർശിക്കാത്ത രീതിയിൽ വന്നാൽ അതിനു മറ്റുള്ളവരിൽ പ്രാർത്ഥനാ സ്വഭാവം പകർന്നു കൊടുക്കുക സാദ്ധ്യമല്ല. മോഷ്ടിക്കാൻ പോകുന്നവനും അയൽക്കാരന്റെ വസ്തു അന്യായമായി കയ്യടക്കുവാൻ പോകുന്നവൻ പോലും പ്രാർത്ഥിക്കുകയും നേർച്ചകൾ നേരുകയും കുർബ്ബാന ചൊല്ലിക്കുകയും ചെയ്യും! ഇതാണ് പ്രാർത്ഥിക്കുന്നവന്റെ ആത്മിക നിലപാടെങ്കിൽ, ചിന്താശക്തിയുള്ളവൻ അതിനെ സ്വീകരിക്കയില്ല. അതുകൊണ്ട് ആരാധനാജീവിതവും സ്വകാര്യജീവിതവും തമ്മിൽ പൊരുത്തപ്പെട്ടിരിക്കുന്നതിൽ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

2. നിർദ്ദിഷ്ടമായ പ്രാർത്ഥനകൾ നടത്തുന്നതിന് കാതോലിക്കാ വീക്ഷണവും പരിചയവും ഉള്ളവർക്കു സാധിക്കുന്ന കാര്യമാണ്. കാതോലിക്കേതര ചുറ്റുപാടിൽ വളർന്നവർക്കും വിദ്യാഭ്യാസം നടത്തിയിട്ടുള്ളവർക്കും ആ (കാതോലിക) പരിചയാനുഭവങ്ങൾ കിട്ടുക എളുപ്പമല്ല. അവർക്ക് ചില പ്രാർത്ഥനകൾ ചൊല്ലുന്നതും കുർബാനയിൽ സംബന്ധിക്കുന്നതുമെല്ലാം ഒരു മിനക്കേടായിട്ടോ നേരമ്പോക്കായിട്ടോ മാത്രമേ തോന്നുകയുള്ളുവെന്നതിൽ അത്ഭുതപ്പെടാനില്ല. നിർദ്ദിഷ്ട പ്രാർത്ഥനകൾ ചൊല്ലുന്നതുകൊണ്ട്, ദൈവസംസർഗ്ഗത്തിനും പുറമെ ഒരു നിശ്ചിത സഭയോടുള്ള ബന്ധം ശക്തിപ്പെടുകകൂടി ചെയ്യുന്നു. സഭയോടുള്ള അനുസരണം വിട്ടുകളയുന്നത് ഒരു കാതോലിക മനഃസ്ഥിതിക്കാരനു ചിന്തിക്കുവാൻപോലും പ്രയാസമുള്ള സംഗതിയാണല്ലോ. ബന്ധങ്ങളെല്ലാം ഈ സഭയിലും , ആദർശങ്ങളെല്ലാം കാതോലികേതര മണ്ഡലങ്ങളിലും ആയിക്കഴിയുന്നവരിൽ നിർദ്ദിഷ്ട പ്രാർത്ഥനകൾ കുറഞ്ഞുവരുന്നതായി കാണാം.

3. പ്രാർത്ഥനകളുടെ വൈവിധ്യവും, അസ്ഥാനത്തുള്ള ദൈർഘ്യവും നമ്മുടെ ജനങ്ങളുടെ പ്രാർത്ഥനാ ജീവിതത്തെ മരവിപ്പിച്ചിട്ടുണ്ട്. ചില കാര്യങ്ങളിൽ വൈവിധ്യം നല്ലതാണെങ്കിൽ ചില കാര്യങ്ങളിൽ ഏകയോജ്യത (Uniformity) അത്യാവശ്യമാണ്. പൊതുപ്രാർത്ഥനകൾ വള്ളിപുള്ളി വിസർഗ്ഗം തെറ്റാത്തതും, കാലാനുസൃതമായ ശുദ്ധമായ ഭാഷയിൽ ആയിരിക്കേണ്ടതും അനധികൃതമായി അനുഭവിച്ചിറങ്ങേണ്ടതുമാണ്. ഒരു കൃഷീവലൻ, ഒരു വിദ്യാർത്ഥി, ഒരു ഉദ്യോഗസ്ഥൻ, ഒരു വൈദികൻ, ഒരു ആശ്രമസ്ഥൻ എന്നീ വിവിധ ജീവിതനിലകളിൽ ഇരിക്കുന്നവർക്കു പ്രത്യേകം പ്രത്യേകം പരിഗണനകളും, എല്ലാവർക്കും പൊതുവിൽ കൂടുമ്പോൾ ആ സന്ദർഭത്തിലേക്കുള്ള പ്രാർത്ഥനകളും ഉണ്ടായിരിക്കേണ്ടതു പ്രാർത്ഥനാജീവിതം നഷ്ടപ്പെടാതിരിക്കുന്നതിന് അത്യാവശ്യമാണ്. ആ പ്രത്യേകതകൾ സഭ വിഭാവനം ചെയ്യുന്നുണ്ടെന്നിരുന്നാലും ഇന്നു കാണുന്ന ഒരു പരിതഃസ്ഥിതി ഒന്നുമൊന്നും വ്യക്തമാകാതെ കുഴഞ്ഞുമറിഞ്ഞ നിലയിലാണ് എന്നു പറയേണ്ടിയിരിക്കുന്നു. അതുകൊണ്ട് ചിലർ ദീർഘങ്ങളായ പ്രാർത്ഥനാശുശ്രൂഷാദികൾ ഇഷ്ടപ്പെടുന്നവരും ചിലർ ചുരുങ്ങിയ ശുശ്രൂഷകൾ ഇഷ്ടപ്പെടുന്നവരുമാണ്. ചുരുങ്ങേണ്ടത് ഏതാണ്, എപ്പോഴാണ്, എങ്ങനെയാണ് എന്നിവ നിശ്ചയമില്ലാത്തവർ മുഴ

വനും തള്ളിക്കളഞ്ഞിട്ട് അവരവർക്കു ബോധിച്ച വിധത്തിൽ പ്രവർത്തിപ്പാൻ സാദ്ധ്യതയുണ്ട്. അങ്ങനെയുള്ള പോക്കു സഭകളുടെ അടിത്തറ മാന്തുന്നതായിരിക്കും. അതുകൊണ്ട് ഈ വിധത്തിലുള്ള സംഗതികൾക്കു നിർണ്ണായക നിർദ്ദേശങ്ങൾ അധികൃതമായി ഉണ്ടാകേണ്ടിയിരിക്കുന്നു. അതിനു കാലതാമസം നേരിടുന്തോറും ഇപ്പോഴുള്ള വിടവുകൾ വർദ്ധിച്ചുകൊണ്ടുതന്നെയിരിക്കും. ചുരുക്കാവുന്ന ശുശ്രൂഷകളോ പ്രാർത്ഥനകളോ സന്ദർഭാനുസരണം ചുരുക്കിയാൽ അതിനെതിരായി മുറവിളി കൂട്ടുന്നവരും, ദീർഘിപ്പിക്കാവുന്ന സന്ദർഭങ്ങളിൽ ദീർഘിപ്പിച്ചാൽ അതിനെ പ്രതിഷേധിക്കുന്നവരും ഉണ്ട്. വളത്താൻ പിടിച്ചാലും കരയും കൊല്ലാൻ പിടിച്ചാലും കരയും. അങ്ങനെയുള്ള ചില 'പച്ചപ്പരമാർത്ഥികൾ' അങ്ങുമിങ്ങും ധാരാളം ഉണ്ട്. അത്തരക്കാരാണു പല ഇടവകകളിലും അറിഞ്ഞും അറിയാതെയും വഴക്കുണ്ടാക്കുന്നത്.

4. പ്രാർത്ഥനാ പുസ്തകങ്ങൾ അനധികൃതമായിട്ടല്ലാതെ ഇറങ്ങാൻ തുടങ്ങിയതുതന്നെ സുറിയാനി സഭാംഗങ്ങളുടെ പ്രാർത്ഥനാ സ്വഭാവത്തെ ബാധിച്ചിട്ടുണ്ട്. വേറെ ഏതൊരു സഭയിലും അധികൃതമായി പ്രസിദ്ധീകരിക്കുന്ന പുസ്തകമേ അതാതു സഭയിലെ പള്ളികളിൽ ഉപയോഗിക്കുവാൻ സാധിക്കൂ. നമ്മുടെ സഭയിലെ പുസ്തകങ്ങൾ, കേരളത്തിലെ ഒരറ്റം മുതൽ മറ്റേയറ്റം വരെയുള്ള ഏതു പ്രസ്സിലും ആർക്കു വേണമെങ്കിലും അടിക്കുവാനുള്ള നിലയിൽ വന്നിട്ടുണ്ട്. അതിലെ വാക്കുകൾ അക്ഷരം നിരത്തുന്നവരുടെ മനോധർമ്മത്തെ ആശ്രയിച്ചുമാണിരിക്കുന്നതെന്നു പറഞ്ഞാൽ തീർന്നല്ലോ. ഒരു കൗമാ ഒന്നിലധികം പേർക്ക് ഒരുപോലെ പ്രാർത്ഥിക്കുവാൻ പാടില്ലെങ്കിൽ എന്തൊരു പ്രയാസമാണ് നേരിടുന്നത്. മസുമൂറുകൾ, വിശ്വാസപ്രമാണം, മറ്റു പൊതുവായ അംശങ്ങൾ ഇവയെല്ലാം ഒരുപോലിരുന്നില്ലെങ്കിൽ പള്ളിയിലും വീട്ടിലും ഒരു 'ബാബേലി'ന്റെ പ്രതീതിയേ ഉണ്ടാകയുള്ളൂ. അതുകൊണ്ട് ഇക്കാര്യങ്ങൾ കാര്യക്ഷമമായി നടത്തത്തക്കവണ്ണമുള്ള നടപടികൾ അധികൃത സ്ഥാനങ്ങളിൽ നിന്നു സ്വീകരിക്കേണ്ടിയിരിക്കുന്നു.

അത്യാവശ്യപ്പെട്ട പ്രാർത്ഥനകൾ കുട്ടികൾ കാണാതെ പഠിക്കേണ്ടതായ പ്രായത്തിൽ പഠിച്ചില്ലെങ്കിൽ പിന്നീടു പഠിക്കയില്ല. വീടുകളിൽ മാതാപിതാക്കന്മാർ പ്രാർത്ഥനകൾ ചൊല്ലാതെ കുട്ടികൾ പഠിക്കയില്ലതാനും. ഓർത്തഡോക്സ് സുറിയാനിക്കാരന് അവന്റെ നമസ്ക്കാരം തികച്ചിരിക്കേണ്ടതു ജീവിതത്തിന്റെ ഒരംശമായിട്ടിരിക്കുന്ന സംഗതിയാണ്. വൈദികർ അവരുടേതായ നമസ്ക്കാരവും, ദയറാക്കർക്ക് അതിനു പുറമേയുള്ള ധ്യാനപ്രാർത്ഥനകളും കുടുംബസ്ഥരായ ജനങ്ങൾ അവർക്കുള്ള ലഘുപ്രാർത്ഥനകളും നമസ്ക്കരിക്കുന്നില്ലെങ്കിൽ അത് ഏറ്റുപറയേണ്ട പാപങ്ങളിൽ ഉൾപ്പെടുന്ന കുറ്റമാണെന്നാണു സഭ അനുശാസിക്കുന്നത്. കാരണം, ഇവ ഉപേക്ഷിച്ചു കളഞ്ഞതുകൊണ്ടുപകരം വേറൊരു സുകൃതം ആവശ്യപ്പെടുന്നില്ലെന്നാണ്. ഇതെല്ലാം മാറ്റിവച്ചുകൊണ്ടു മറ്റു വിധത്തിൽ ഇടവകകളെയും സഭയെയും ഗുണപ്പെടുത്തുവാൻ ശ്രമിച്ചാൽ അതെല്ലാം പതിവിൻ പടി വിജയത്തിൽ പര്യവസാനിക്കുകയാണ് ചെയ്യുന്നത്. ഇപ്പോൾ കുടുംബസ്ഥമായ പല അത്യാവശ്യങ്ങളും ചടങ്ങുകളും പാർട്ടികളും വിവിധ തോതിൽ നടക്കും. അവിടെ സന്ധ്യയിലും രാവിലെയും പത്തു മിനിറ്റുപോലും നമസ്ക്കാരത്തിന്റെ ശബ്ദം കേൾപ്പാനുണ്ടാകയില്ല! പള്ളികളിൽ ആവേശജനകമായ പ്രഭാഷണങ്ങളും, ആഘോഷങ്ങളും നടക്കും. പക്ഷെ നമസ്ക്കാരമോ ധൂപമോ ഉണ്ടായെന്നു വരികയില്ല! കർത്താവ് അപ്പോസ്തോലന്മാരോട് ഇപ്രകാരം പ്രാർത്ഥിപ്പിൻ എന്നാണു പറഞ്ഞത്. അല്ലാതെ മനസ്സുകൊണ്ട് ഓർത്തുകൊള്ളാനല്ല. മാലാഖമാരും നിശബ്ദരായി ആരാധിക്കുന്നതായിട്ടല്ല വേദപുസ്തകം വെളിപ്പെടുത്തിത്തരുന്നത്. 'കാദീശ്' എന്നും 'ഹാലേലൂയ്യാ' എന്നും, 'നീ വാഴ്ത്തപ്പെട്ടവൻ' എന്നും ഏറിയ വെള്ളങ്ങളുടെ ഇരച്ചിൽപോലെ അവർ അട്ടഹസിക്കുന്നു. അതുകൊണ്ട് നമ്മുടെ സഭ പുലരാനും നമ്മുടെ ഉള്ളിലെ മനുഷ്യൻ വികസിക്കാനും നാം ആഗ്രഹിക്കുന്നുവെങ്കിൽ നമസ്ക്കാരം ചൊല്ലുകതന്നെ വേണം. □

## ദിവ്യബോധന സെമിനാർ

ദിവ്യബോധന പഠിതാക്കൾക്കുള്ള എട്ടാമത്തെ സെമിനാർ ആഗസ്റ്റ് 9-ാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്കു ബഥേൽ അരമനയിൽ നടത്തുന്നതാണ്. പി. ഒ. സി. ഇ ക്ക് 'അബ്ബാ പിതാവേ' എന്ന ഗ്രന്ഥവും ഡി. ഒ. സി. ഇ ക്ക് 'ആത്മാവിലും സത്യത്തിലും' എന്ന പുസ്തകവുമാണ് വിഷയം. ഗ്രന്ഥകർത്താവായ റവ. ഫാ. ഡോ. ബേബി വർഗീസ് സെമിനാറിനു നേതൃത്വം നൽകുന്നതാണ്. എല്ലാ പഠിതാക്കളും സെമിനാറിൽ പങ്കെടുത്ത് പ്രയോജനപ്പെടുത്തണമെന്ന് അഭ്യർത്ഥിക്കുന്നു.

# കൗദാശിക വർഷം 2008 – 09

ഇടവക മെത്രാപ്പോലീത്തായുടെ കല്പനപ്രകാരം 2008–09 കൗദാശിക വർഷമായി ആചരിക്കുന്നതിന്റെ ഭാഗമായി താഴെപറയുന്ന ക്രമീകരണങ്ങളിലൂടെ ഇടവക തലത്തിലും ഡിസ്ട്രിക്ട് തലത്തിലും ഭദ്രാസന തലത്തിലും പ്രവർത്തിക്കാവുന്നതാണ്.

പ്രധാനപ്പെട്ട ഏഴ് കൂദാശകളും മറ്റ് കൂദാശകളും 4 ഗ്രൂപ്പായി തിരിച്ച് ഒരു ഗ്രൂപ്പിന് 2 മാസം എന്ന രീതിയിൽ ക്രമീകരിക്കാം.

ഗ്രൂപ്പ് 1– വി. മാമ്മോദീസ, വി. മൂറോൻ അഭിഷേകം
ഗ്രൂപ്പ് 2 – വി. കുമ്പസാരം, വി. കുർബ്ബാന
ഗ്രൂപ്പ് 3 – വി. വിവാഹം, വി. പട്ടത്വം
ഗ്രൂപ്പ് 4 – വി. തൈലാഭിഷേകം, മറ്റ് കൂദാശകൾ (ഭവന ശുദ്ധീകരണം etc)

ഓരോ ഗ്രൂപ്പിനും 2 മാസം :-
July - August : Group 1
September - October : Group 2
November - December : Group 3
January - February : Group 4

**ഇടവക തലത്തിൽ എങ്ങനെ പ്രാവർത്തികമാക്കാം ?**

ഇടവക തലത്തിൽ ക്ലാസ്സുകൾ, സെമിനാറുകൾ, ലഘുലേഖകൾ തുടങ്ങിയ വിവിധങ്ങളായ രീതിയിൽ പ്രാവർത്തികമാക്കാം.

### 1. Class

ഏത് കൂദാശയാണോ അതാത് മാസം ക്രമീകരിക്കപ്പെട്ടിരിക്കുന്നത് അതിനെ അടിസ്ഥാനമാക്കിയുള്ള ക്ലാസ്സുകൾ. അവ എപ്പോൾ എങ്ങനെ നടത്താം എന്ന് താഴെ പറയുന്നു

a. വി. കുർബ്ബാന മദ്ധ്യേ
b. സൺഡേസ്കൂളിന്റെ ജനറൽ ക്ലാസ്സിൽ
c. മർത്തമറിയം സമാജം, പ്രാർത്ഥനായോഗം, വെള്ളിയാഴ്ച പ്രാർത്ഥന

പ്രസംഗത്തിൽ വിശ്വാസ സംബന്ധവും കൗദാശികവുമായ വിഷയങ്ങൾ ഉൾപ്പെടുത്തുവാൻ ശ്രദ്ധിക്കാം. ക്ലാസ്സുകൾ മാത്രമാകാതെ പ്രസംഗത്തിലൂടെ വിശ്വാസികളിലെത്തിക്കാൻ ശ്രമിച്ചാൽ കൂടുതൽ ഫലപ്രദമാണ്. സൺഡേസ്കൂളിലെയും മർത്തമറിയം സമാജത്തിലെയും ക്ലാസ്സുകൾ ആയിരിക്കും അഭികാമ്യം. വെള്ളിയാഴ്ചയും പ്രാർത്ഥനായോഗത്തിലും വി. കുർബ്ബാന മദ്ധ്യേയും കൗദാശിക വിഷയങ്ങൾ ഉൾപ്പെടുത്തി ആധികാരികമായി പ്രസംഗിക്കണം.

ഓരോ ഗ്രൂപ്പിനുമുള്ള രണ്ട് മാസത്തിന്റെ ആദ്യത്തെ മാസത്തിനുള്ളിൽ ക്ലാസ്സുകളിലൂടെയും പ്രസംഗങ്ങളിലൂടെയും ഉള്ള കൗദാശികപഠനം പൂർത്തീകരിക്കണം.

### 2. Collecting the Questions (ചോദ്യങ്ങളുടെ ശേഖരണം)

വിശ്വാസികൾക്ക് സംശയമുള്ള കൗദാശിക ഭാഗങ്ങളും മറ്റും (അതാത് മാസത്തിന്റെ) ശേഖരിക്കുന്നതിന് ശ്രമിക്കണം. ഇടവകകൾ തന്നെ മുൻകൈയ്യെടുത്ത് ഓരോ ഭവനത്തിന്റെയും പ്രാധാന്യം ഉറപ്പാക്കാൻ തക്കവണ്ണം പ്രിന്റ് ചെയ്ത പേപ്പറുകൾ കൊടുക്കണം. ഈ പേപ്പറിൽ താഴെപ്പറയുന്നവ ഉൾപ്പെടുത്തിയാൽ കൂടുതൽ ഫലപ്രദമാകും.

a. കൂദാശയെപ്പറ്റിയുള്ള അവബോധം
b. പ്രാധാന്യം
c. കൗദാശികതയെ സംബന്ധിച്ചുള്ള സംശയങ്ങൾ, ആശയകുഴപ്പങ്ങൾ, ആരോപണം
d. ഈ കൂദാശയെപ്പറ്റി അവർ നേരിടുന്ന പ്രധാന ആക്ഷേപം

ഇപ്രകാരമുള്ള ചോദ്യങ്ങളടങ്ങിയ പേപ്പറിന്റെ ഒരു കോപ്പി ഒരു ഭവനത്തിനെന്ന രീതിയിൽ ആദ്യ മാസത്തിന്റെ അവസാന ഞായറാഴ്ചക്കുള്ളിൽ വിതരണം ചെയ്യണം. രണ്ടാം മാസത്തിന്റെ ആദ്യ ഞായറാഴ്ചയ്ക്കുള്ളിൽ ലഭിക്കത്തക്ക ക്രമീകരണം ചെയ്യുന്നു.

### 3. Answering the Questions (ചോദ്യങ്ങളുടെ ഉത്തര വിശദീകരണം)

വിതരണം ചെയ്ത ചോദ്യപ്പേപ്പറുകൾ തിരികെ ലഭിക്കുന്ന ക്രമത്തിന് അതിന്റെ വിശദീകരണം നൽകണം. ഇതിന് രണ്ടാം മാസത്തിന്റെ ആദ്യ ഞായറാഴ്ച മുതൽ മൂന്നാം ഞായറാഴ്ച വരെയുള്ള സമയം ഉപയോഗിക്കാം.

ഈ ആഴ്ചകളിൽ ഏതെങ്കിലും ആഴ്ച (മൂന്നാം ഞായർ ഉത്തമം) പൊതുവായ ഒരു സെമിനാറും ചോദ്യോത്തര വിശദീകരണ സമ്മേളനവും ഇടവക തലത്തിൽ നടത്താവുന്നതാണ്. വേണമെങ്കിൽ ഉച്ചകഴിഞ്ഞ് എല്ലാ ആദ്ധ്യാത്മിക സംഘടനകളുടെയും നേതൃത്വത്തിൽ നടത്താം. പങ്കാളിത്തം ഉറപ്പിക്കാം.

### 4. ലഘുലേഖ വിതരണം (Tracts/Printed matters)

ഇതിനായി ഇടവകയ്ക്ക് തന്നെ 2 പേജിൽ കവിയാതെയുള്ള കൗദാശിക വിശദീകരണങ്ങൾ ഉൾപ്പെടുന്ന ലഘുലേഖകൾ വിതരണം ചെയ്യാം. (ഓരോ ഭവനത്തിനും ഒരു കോപ്പി എന്ന നിലയിൽ) ഉദാ : പ്രധാന ഉദ്ദേശം, വേദപുസ്തക അടിസ്ഥാനം, സഭാ ചരിത്രപരമായ അടിസ്ഥാനം, ഇവയ്ക്കുള്ള തെളിവുകൾ, കൂടുതൽ വായിച്ചറിയുവാൻ പറ്റുന്ന പുസ്തകങ്ങളുടെ സൂചിക തുടങ്ങിയവ മാത്രം ഉൾക്കൊള്ളിക്കാം.

M. O. C Publications ഇറക്കുന്ന ലഘുലേഖകളും വിതരണം ചെയ്യാവുന്നതാണ്. എല്ലാ ഭവനത്തിലും എത്തിക്കാൻ ശ്രമിക്കണം.

**5. പുസ്തകങ്ങൾ (Reference Books and Periodicals)**

അതാത് മാസത്തെ കൂദാശകളെ പറ്റി വിശദമായി പ്രതിപാദിക്കുന്ന പുസ്തകങ്ങൾ ഇടവക ലൈബ്രറി വഴി വിതരണം ചെയ്യാം.

കൂദാശകളെ പറ്റി കൂടുതലായി പ്രതിപാദിക്കുന്ന പുസ്തകങ്ങൾ ഇടവകയിലെ ഓരോ ഭവനത്തിലും കിട്ടത്തക്ക രീതിയിൽ ക്രമീകരണം ചെയ്യണം.

കൗദാശിക വിശ്വാസ സംബന്ധമായ സംശയങ്ങളെ ദൂരീകരിക്കാൻ പറ്റുന്ന പുസ്തകങ്ങളുടെ ഒരു പട്ടികയും അവയുടെ വിലയും കിട്ടാവുന്ന സ്ഥലവും തയ്യാറാക്കി പ്രസിദ്ധീകരിക്കുക.

ബഥേൽ പത്രിക പോലുള്ള മാസികകളിലെ വിശ്വാസപഠനം, കൗദാശിക പഠനം തുടങ്ങിയ പംക്തികളെ പറ്റി വിശ്വാസികളെ ബോധവൽക്കരിക്കുക.

**6. ക്വിസ്സ് മൽസരം (Quiz Competition)**

രണ്ടാം മാസത്തിന്റെ അവസാന ആഴ്ച ഇടവകയിലെ എല്ലാവരെയും ഉൾപ്പെടുത്തി ക്വിസ്സ് മത്സരം നടത്താം. ടീമുകൾ – ഭവനം / പ്രാർത്ഥനാ ഗ്രൂപ്പ് / ആദ്ധ്യാത്മിക സംഘടനകൾ എന്ന തലത്തിലോ വ്യക്തിപരമായോ എന്ന രീതിയിൽ.

**അവലോകനം :–** അന്നേ ദിവസം തന്നെ കഴിഞ്ഞ 2 മാസം ചെയ്ത പ്രവർത്തനങ്ങളുടെ അവലോകനവും സമാപനവും നടത്തണം.

2 മാസംകൊണ്ട് എന്ത് ചെയ്യാൻ പറ്റും എന്ന് ചിന്തിക്കുക സ്വഭാവികം. വിശ്വാസികളുടെ മനസ്സിലും ചിന്തയിലും കൂദാശകളുടെ വേദശാസ്ത്രം ഈ ചുരുങ്ങിയ സമയത്തിനുള്ളിൽ എത്തിക്കുക ദുഷ്ക്കരമാണ്. എന്നാൽ മനസ്സിലാക്കേണ്ടതും പ്രാവർത്തികമാക്കാൻ ശ്രമിക്കേണ്ടതും പ്രധാനമായും

1. നമ്മുടെ കൂദാശകൾ പാരമ്പര്യം മാത്രമല്ല അടിസ്ഥാനപരമായ വിശ്വാസങ്ങളുടെ പ്രതീകങ്ങളാണ്.
2. കൂദാശകൾ വേദപുസ്തക അധിഷ്ഠിതമാണ്.
3. ആദിമ സഭയിൽ നിലനിന്നിരുന്നവ എന്ന് ബോധ്യപ്പെടുത്തണം.
4. കൂദാശകളുള്ള ജീവിതം യഥാർത്ഥ ക്രൈസ്തവ ജീവിതവും ആരാധനാ ജീവിതവും ആകുന്നു.

**ഡിസ്ട്രിക്റ്റ് തലത്തിൽ**

കഴിഞ്ഞ 2 മാസം പഠിക്കുകയും മനസ്സിലാക്കുകയും ചെയ്ത ഗ്രൂപ്പിനെപ്പറ്റി വിശകലനം ചെയ്യാൻ മൂന്നു മാസത്തിലൊരിക്കൽ ഡിസ്ട്രിക്റ്റ് തലത്തിൽ അതാത് ആദ്ധ്യാത്മിക സംഘടനകൾക്കോ എല്ലാവരും ഒന്നിച്ചോ കൂടാവുന്നതാണ്. (Sunday School + Balasamajam) (Youth Movement + M.G.O.C.S.M)

1. Seminar/Open Debate

കൗദാശിക വിഷയങ്ങളിൽ നല്ല അവഗാഹമുള്ള മൂന്നു നാലുപേർ ഉൾക്കൊള്ളുന്ന ഒരു ടീം ഈ Seminar/Open Debate നയിക്കണം.

**2. ഡിസ്ട്രിക്റ്റ് തല മത്സരങ്ങൾ**

അതാത് ഡിസ്ട്രിക്റ്റുകളിൽ ഉൾപ്പെടുന്ന ഇടവകകളെ ഉൾക്കൊള്ളിച്ച് ക്വിസ് പ്രസംഗ സംഗീത മൽസരങ്ങളും എഴുത്തു പരീക്ഷകളും നടത്താവുന്നതാണ്. മുൻ മാസത്തെ ഗ്രൂപ്പിനെ ആസ്പദമാക്കിയാകണം മത്സരങ്ങൾ.

കേന്ദ്രതലത്തിലെ നിർദ്ദേശപ്രകാരമുള്ള മത്സരങ്ങൾക്കല്ലാതെ ഭദ്രാസന തലത്തിലോ ഡിസ്ട്രിക്റ്റ് തലത്തിലോ സൺഡേസ്ക്കൂൾ കുട്ടികൾ ഒന്നിച്ച് കൂടാറില്ല. സഭയുടെ വിശ്വാസസത്യങ്ങൾ ഇളംതലമുറ പഠിച്ചാൽ മാത്രമേ അവർ ഒഴുകി പോകാതിരിക്കൂ. കൗദാശിക വിഷയങ്ങളെ പറ്റി ആധികാരികമായി പഠിക്കാനും സംശയനിവാരണം നടത്താനും കഴിവുള്ളവരെ കൊണ്ട് പൊതു ക്ലാസ്സുകളും ചർച്ചകളും നടത്തണം.

ഡിസ്ട്രിക്റ്റ് സമ്മേളനങ്ങൾ ഓരോ ഗ്രൂപ്പിനും ഉള്ള രണ്ട് മാസം കഴിഞ്ഞ് വരുന്ന ആദ്യമാസം കൂടുകയും കഴിഞ്ഞ ഗ്രൂപ്പിന്റെ വിഷയം ചർച്ചയിലൂടെയും ക്ലാസ്സുകളിലൂടെയും കൂടുതൽ മനസ്സിലാക്കാൻ ശ്രമിക്കാവുന്നതാണ്.

**ഭദ്രാസന തലത്തിൽ**

Seminar/Debate

എല്ലാ സംഘടനകളും നാലാമത്തെ മാസത്തിലെ രണ്ടാം ശനിയാഴ്ച കഴിഞ്ഞ 2 ഗ്രൂപ്പിലെ വിഷയങ്ങൾ ആധാരമാക്കി.

**ഭദ്രാസന തല ക്വിസ്സ് മത്സരം**

**മൽസര പരീക്ഷ**

ഓരോ ഇടവകയെയും പ്രതിനിധീകരിച്ച് 4 പേർക്ക് പങ്കെടുക്കാം. / ഓരോ സംഘടനയ്ക്കും 2 പേർ വച്ചും ക്രമീകരിക്കാം.

സമയം 2 മണിക്കൂർ

Question - Essay Type, Short Answer, Objective Type

ഫെബ്രുവരി മാസത്തിന്റെ മൂന്നാം ഞായറാഴ്ച നടത്തുന്നതാണ് ഉചിതം.

Eassy Writing and Elocution Programme / Class - Conducting Programme.

കൗദാശിക വിഷയങ്ങൾക്കായി ഒരു സെൽ തുടങ്ങണം.

ഭദ്രാസന കൺവൻഷന്റെ ദിവസങ്ങളിൽ കൗദാശിക വർഷത്തിന്റെ സമാപനം എന്ന രീതിയിൽ കഴിഞ്ഞ ഒരു വർഷത്തെ പരിപാടികൾ അവലോകനം ചെയ്യാം □

ലേഖനം

ഫാ. ബഞ്ചമിൻ തോമസ്

# യെരോബയാമിന്റെ വിരുന്ന്

വിവിധ തരത്തിലുള്ള ദുരുദ്ദേശങ്ങൾ മനസിൽക്കൂട്ടി മതത്തെയും ആത്മീയതയെയും ചൂഷണം ചെയ്യുന്ന വമ്പൻ നേതാക്കന്മാർ ഇന്ന് കളപോലെ വളരുകയാണ്. കസ്തൂരി തേടി അലയുന്ന കസ്തൂരി മൃഗങ്ങളെപ്പോലെയുള്ളവർ സുലഭമായുള്ളതിനാൽ ഇത്തരം വമ്പൻമാരുടെ മന്ദിരങ്ങൾ ശക്തിയേറിക്കൊണ്ടിരിക്കുന്നു. മുയലോളമുള്ള ഇവരെ ഒട്ടകത്തോളം വലുതാക്കുന്നു. ആകാശത്തിലെ നക്ഷത്രക്കാഴ്ചകളിലേക്കും കൊരിന്ത് പട്ടണത്തിന്റെ സുഖസമൃദ്ധിയിലേക്കും കണ്ണുകൾ പായ്ക്കുന്നവർക്ക് ഒരിക്കലും ക്രൂശിലെ വേദനയെ അനുഭവിച്ചറിയുവാൻ കഴിയില്ല. ഒരു പാത്രം കയ്ക്കുന്ന കണ്ണുനീർ കുടിക്കാതെ ആത്മാവിന് ഒരു തുള്ളി മധുരമാകുന്ന സന്തോഷം കിട്ടുകയില്ല എന്നുമറിയാത്തതും ഞാൻ കഷ്ടത്തിലായത് എനിക്ക് ഗുണമായി എന്ന സങ്കീർത്തനക്കാരന്റെ വാക്കുകളെയും അവഗണിച്ചുകൊണ്ടുള്ളവർ ഈ വമ്പന്മാരെ കട്ടൗട്ടറുകളിലും ബാനറുകളിലും ഉയർത്തി ഓശാന പാടുന്നത്. ഈ വമ്പന്മാർ ദേവാലയ യിതര സൗധങ്ങളും ആകർഷക സെന്ററുകളും വിരുന്നുകളും സംഘടിപ്പിച്ച് അനേകരെ കരവലയത്തിലാക്കുന്നു.

രാജാക്കന്മാരുടെ പുസ്തകത്തിൽ യരോബയാം അധികാരത്തിൽ വരുമ്പോൾ അവന്റെ ഭരണകരമായ താല്പര്യങ്ങളെ മുൻ നിർത്തി അവൻ സിംഹാസനം നഷ്ടപ്പെടാതിരിക്കാൻ അവനു ലഭിക്കുന്ന സ്തുതികളും ഓശാനകളും നഷ്ടപ്പെടാതിരിപ്പാൻ അവൻ വളരെ തന്ത്രപൂർവ്വം കാര്യങ്ങൾ ക്രമീകരിക്കുന്നു. അത്യുന്നതനായ ദൈവത്തിന്റെ ആലയത്തോടുള്ള താല്പര്യം ജനത്തിൽ ഉള്ളതിനെ യെരോബയാം മനസിലാക്കി. ജനമെല്ലാം ആ താല്പര്യത്തോടെ യെരുശലേമിലേക്ക് വീണ്ടും പോയാൽ അത് തന്റെ വളർച്ചയെ ബാധിക്കും. തന്റെ അധികാരങ്ങൾ സകലതും ഇല്ലാതാകും എന്ന് യെരോബയാമിന് മനസ്സിലായി. കാരണം യെരോബയാം ശലോമോൻ രാജാവിന്റെ അധികാരത്തിലുള്ള ഉദ്യോഗസ്ഥനായിട്ടും ഈജിപ്റ്റിലേക്ക് നാടുകടത്തപ്പെട്ട ഈ ഉദ്യോഗസ്ഥൻ Northern ten tribes ന്റെ രാജാവായി ഉയർത്തപ്പെട്ടവനാണ് (1 രാജാ. 12:27). "ഈ ജനം യരുശലേമിൽ യഹോവയുടെ ആലയത്തിൽ യാഗം കഴിപ്പാൻ ചെന്നാൽ ഈ ജനത്തിന്റെ ഹൃദയം യഹൂദ രാജാവായ രെഹബയാം എന്ന തങ്ങളുടെ യജമാനങ്കലേക്ക് തിരിയുകയും അവർ എന്നെക്കൊണ്ട് യഹൂദാ രാജാവായ രെഹബയാമിന്റെ പക്ഷം ചേരുകയും ചെയ്യും."

യെരോബയാമിനെപ്പോലെ നാടുകടത്തപ്പെട്ടും ആർക്കും സമ്മതനല്ലാതെയും, ബിസിനസ് പൊട്ടിയും, അതിക്രമങ്ങൾ പ്രവർത്തിച്ചും ജീവിതം നയിക്കുന്നവർ വസിക്കുന്ന ഈ സമയം ഇവരെ ദൈവമാക്കുന്നവർ ഒന്ന് മനസിലാക്കുന്നില്ല. പുതിയനിയമ സഭയിൽ വെറും ശെമ്മാശന്മാരെ തെരഞ്ഞെടുക്കുമ്പോൾ ശ്ലീഹന്മാർ അവർക്കു കല്പിച്ച യോഗ്യതകൾ എന്തെക്കൊയായിരുന്നുവെന്ന് (Act 6:3) "ആകയാൽ സഹോദരന്മാരെ, ആത്മാവും മാനവും നിറഞ്ഞ് നല്ല സാക്ഷ്യമുള്ള ഏഴ് പുരുഷന്മാരെ നിങ്ങൾ തന്നെ തിരഞ്ഞു കൊൾവിൻ അവരെ ഈ വേലയ്ക്ക് ആക്കും". നല്ല സാമ്യമുള്ളവരെയാണ് ഈ വേലയ്ക്ക് ആക്കുന്നത്. എന്നാൽ സ്വയം ഈ വേല തിരഞ്ഞെടുക്കുന്നവർക്ക് ശ്ലീഹന്മാരുടെ മാനദണ്ഡങ്ങൾ ഒന്നും തന്നെ ആവശ്യമില്ല. കാരണം അവരെ സംബന്ധിച്ച് "അലംഭാവത്തോടുകൂടിയ ദൈവഭക്തി'' ആദായമാകുന്നു. ഇപ്രകാരമുള്ള വമ്പന്മാർ യെരോബയാമിനെപ്പോലെ മതത്തിന്റെയും ആത്മീയതയുടെയും പേരിൽ വേദവിപരീതങ്ങൾ പ്രചരിപ്പിച്ച് ആത്മീയമായും രാജകീയമായും വൻ നേട്ടങ്ങൾ കൊയ്തെടുക്കുകയാണ് ഇവരുടെ (Hidden Agenda) ലക്ഷ്യം. യെരോബയാം അതിനായി മതത്തെ ലഘൂകരിച്ചു. യരോബയാമിന്റെ മതത്തിന്റെ ചില പ്രത്യേകതകൾ നമുക്ക് കാണാം.

**1. This religion is not of the Lord :-** യഹോവയായ ദൈവം ദാവീദിനോട് കൽപ്പിച്ചതനുസരിച്ച് ശലോമോന് ദൈവം കൊടുത്ത measurment ൽ ദേവാലയം രൂപകൽപ്പന ചെയ്തു. ധൂപപീഠം, നിലവിളക്ക് പാനപാത്രം, ആരാധന, പട്ടംകൊട, കാപ്പാസെറ്റ്, തിരശീല തുടങ്ങി ചെറിയ ഉപകരണങ്ങളും, ശുശ്രൂഷാ സംവിധാനങ്ങളും ദൈവം തന്നെ കൽപ്പിച്ചു ക്രമീകരിച്ചു. ദൈവജനം യേരുശലേമിൽ ആരാധനയ്ക്കു ഭംഗം വരുത്താതെ തീഷ്ണതയോടെ സംബന്ധിച്ചിരുന്നു. ഈ ആരാധനാ രീതിയെ തകർക്കുന്നതിനാണ് ആദ്യ

മായി യെരോബയാം ശ്രമിക്കുന്നത്. അത് യെരോബയാമിന്റെ വാക്കുകളിൽ കാണാം (1 രാജാ. 12:28). നിന്റെ യെരുശലേമിൽ പോയതു മതി ഇത് ദൈവത്തിന്റെ ആലോചനയ്ക്ക് വിപരീതമായി യെരോബയാമിന്റെ ആലോചനയാണ്.

ഇന്ന് സൗകര്യവും സാദ്ധ്യതയും വച്ച് തങ്ങൾക്കിഷ്ടമുള്ളതുപോലെ ദേവാലയങ്ങൾ ഉയരുമ്പോൾ പല ദേവാലയത്തിലും ദൈവീകാരാധന നഷ്ടമാകുന്നു. ജനത്തിന് ആത്മീയ സംതൃപ്തി ലഭിക്കാതെ വരുന്നു. ഇത് ദൈവത്തോടുള്ള മുതലിപ്പാണ്. ദേവാലയത്തിൽ ആരാധിക്കാൻ പോകുന്ന ജനതയെ ദേവാലയത്തിലേക്ക് പോയത് മതി എന്നു പറഞ്ഞ് മറ്റു സ്ഥലങ്ങളിലേക്ക് ക്ഷണിക്കുന്നവർ ദൈവഹിതത്തിന് വിപരീതമായി വർത്തിക്കുന്നവരാണെന്ന് തിരിച്ചറിയണം. ഇന്നുയരുന്ന വിരുന്നുകളും, ഹാളുകളും വമ്പൻ യെരോബയാമുകളുടെ ആലോചനാ ഫലമാണ്. ഇവരെക്കുറിച്ച് ഗമാലിയോൻ പറയുന്നു. "ഈ ആലോചനയോ പ്രവൃത്തിയോ മാനുഷികം എന്നു വരുകിൽ ആരു നശിച്ചു പോകും" (Act 5:38) കൊച്ചു കേരളത്തെ കിടുകിടെ വിറപ്പിക്കുകയും നട്ടുച്ചയ്ക്ക് അന്ധകാരം വരുത്തുകയും ലോകാവസാനം ഉടൻ എന്ന് പറഞ്ഞിട്ട് നടക്കാതെ വന്നപ്പോൾ തടി തപ്പുകയും ചെയ്ത വിദ്വാൻ മുതലുള്ളവരുടെ ചരിത്രം പരിശോധിച്ചാൽ സർവ്വ ജനത്തിനും സമ്മതനും ധർമ്മോപദേഷ്ടാവും ന്യായാധിപ സംഘത്തിന്റെ തലവനുമായ ഗമാലിയോൻ പറഞ്ഞത് സത്യം എന്ന് ചരിത്രം ഇവിടെ നമ്മുടെ കൺമുമ്പിൽ തെളിയിച്ചുകൊണ്ടിരിക്കുന്നു.

**2. This religion is hypstritical :-** യെരോബയാമിന്റെ മതം കപടത നിറഞ്ഞതാണ് (1 രാജാ. 12:27). യെരോബയാമിന്റെ രാഷ്ട്രീയവും ലൗകീകവുമായ സ്ഥാനമാനങ്ങൾ നഷ്ടപ്പെടാതിരിക്കുന്നതിനാണ് ഈ ആത്മീയമായ മതത്തെ ഇവിടെ സ്ഥാപിക്കുന്നത്. ജനം യരുശലേമിൽ പോയി യഥാർത്ഥ യജമാനനായ രെഹബയാം എന്ന തങ്ങളുടെ യജമാനനിലേക്ക് തിരിയുകയും പക്ഷം ചേരുകയും ചെയ്യും എന്ന് ചിന്തിച്ചതിനാലാണ് പുതിയ മതം സ്ഥാപിക്കാൻ യെരോബയാം വ്യഗ്രത കാണിക്കുന്നത്. (1 രാജാ. 12:28) ൽ പറയുന്നു Here are your gods. O Isreal who brought you out of Egypt യെരോബയാം വളരെ വിദഗ്ദ്ധമായി ആണ് കപടത നിറഞ്ഞ ദൈവങ്ങളെ പ്രചരിപ്പിക്കുന്നത്.

**3. This religion neglected God designated priests :-** യരോബയാമിന്റെ മതത്തിൽ ദൈവത്തിന്റെ അഭിഷിക്തന്മാർക്ക് സ്ഥാനമില്ലായിരുന്നു. ലേവ്യ കുടുംബത്തിന് പുറത്തു നിന്നുള്ള അനേകരെ പുരോഹിതരായി നിയമിച്ചു. ദൈവീക നിയമങ്ങൾക്ക് വിരോധമായി യെരോബയാം പുരോഹിതരെ നിയമിച്ചതാക്കുമ്പോൾ ദൈവത്തിന്റെ നിയമങ്ങളോടുള്ള ഒരു ചോദ്യ ചിഹ്നമാണ് (1 രാജാ. 12:31) ദൈവത്തിന്റെ അഭിഷിക്തരായ പുരോഹിതർക്ക് ബദലായി പ്രവർത്തിക്കുന്ന അനേകം നേതാക്കന്മാർ ഇന്ന് സമൂഹത്തലുണ്ട്.

**4. This religion often makes religion a side issue:-** യെരോബയാം 8–ാം മാസം പതിനഞ്ചാം തീയതി യഹൂദയിൽ ആചരിച്ചു വന്ന ഉത്സവംപോലെ ഒരു feast നിശ്ചയിച്ചു (1 രാജാ. 12:31–32). യെരോബയാമിന്റെ feast ജനത്തിന്റെ നന്മയ്ക്കോ കൂടിവരവിനായിട്ടോ അല്ല മറിച്ച് തന്റെ സംഘത്തിൽ ആളുകളെ കൂട്ടുന്നതിന് ആയിരുന്നു.

യെരോബയാമിന്റെ വിരുന്നുപോലെയുള്ള വിരുന്നുകൾ ഇന്ന് വർദ്ധിച്ചു വരുന്ന സമയമാണ് ഈ വിരുന്നുകളിലേക്ക് വലിയ കൂട്ടവും കടന്നു വരികയാണ്. പക്ഷെ ഈ വിരുന്നുകളിലൂടെ ആഭരണത്തോട് താല്പര്യമുള്ളവൻ ആഭരണങ്ങളെ കാണിയ്ക്കയായി സ്വീകരിച്ച് കോടികളുടെ സ്വത്തുക്കൾ ഉണ്ടാക്കി ചിട്ടി നടത്തിയവൻ വിരുന്നു നടത്തി കോടീശ്വരനായി രോഗികളില്ലാതെ വലഞ്ഞിരുന്ന ഡോക്ടർക്കും ഈ വിരുന്ന് വലിയ അത്താണിയായപ്പോൾ വിരുന്നു നടത്തുന്നവന് കോടികൾ ലാഭവും, പ്രശസ്തിയും, റിസോർട്ടുകളും, ഹോട്ടലുകളും എസ്റ്റേറ്റുകളും വിരുന്നിൽ സംബന്ധിക്കുന്നവന് രോഗശാന്തി കിട്ടിയില്ലെങ്കിൽ ബിസിനസിൽ നിന്ന് കരകയറാൻ പണവും കിട്ടും. യെരോബയാമിനെപ്പോലെയുള്ള വമ്പന്മാർ അധികാരികളുമായി അവിശുദ്ധ കൂട്ടുകെട്ട് നടത്താൻ പണവും വാരി എറിയും. "സൗജന്യമായി കിട്ടി സൗജന്യമായി കൊടുക്കുന്നു"; അങ്ങനെ കേസെടുക്കാണ്ടാവും.

ഇത്രയും യെരോബയാമിന്റെ മതത്തിന്റെ പ്രത്യേകതകൾ. എങ്കിൽ ഈ മതം ഇവിടെ വളരുന്നതിന് ചല കാരണങ്ങൾ ഉണ്ട്. ആ കാരണത്തിൽ പ്രധാനമായത് ഏതെന്ന് നമുക്ക് ചിന്തിയ്ക്കാം.

**a) ദൈവത്തിന്റെ അഭിഷിക്തർ ജനങ്ങളെ അവഗണിച്ചു.**

ദൈവത്താൽ അഭിഷിക്തനായ ദാവീദും പുത്രനായ ശലോമോനും ദേവാലയം പണിത് അരമനകളുടെ വലുപ്പവും മോടിയും കൂട്ടുന്നതിനായി ജനത്തിൽ നിന്ന് നികുതി വഴിയായും മറ്റും എത്ര പിരിവുകൾ നടത്തുകയും ചെയ്തു. എങ്കിലും ജനത്തിന്റെ ബുദ്ധിമുട്ടോ ഭാരമോ അവർ മനസ്സിലാക്കുകയോ മനസ്സിലാക്കിയെങ്കിലും അതിനെ വിലക്കെടുക്കുകയോ ചെയ്തില്ല. രെഹബയാം

രാജാവ് തന്റെ അപ്പനായ ശലോമോന്റെ കാലത്തുള്ള വൃദ്ധരായ ആളുകളോട് advise ചോദിച്ചപ്പോൾ അവർ പറഞ്ഞു ജനത്തിനെ കരുതണം അവരെ സേവിക്കണം. എന്നാൽ ചെറുപ്പക്കാരായ advisory board members നോട് ചോദിച്ചപ്പോൾ അവർ പറഞ്ഞു ''നിന്റെ അപ്പൻ ഭാരമുള്ള നുകം ഞങ്ങളുടെ മേൽ വച്ചു നീ അത് ഞങ്ങൾക്കു ഭാരം കുറച്ചു തരണമെന്നു പറഞ്ഞ ജനത്തോടു പറയണം ; എന്റെ ചെറു വിരൽ എന്റെ അപ്പന്റെ അരയെക്കാൾ വണ്ണമുള്ളതായിരിക്കും. എന്റെ അപ്പൻ നിങ്ങളുടെ മേൽ ഭാരമുള്ള നുകത്തെ വെച്ചിരിക്കെ ഞാൻ നിങ്ങളുടെ നുകത്തിന് ഭാരം കൂട്ടും. എന്റെ അപ്പൻ നിങ്ങളെ ചമ്മട്ടിക്കൊണ്ട് ദണ്ഡിപ്പിച്ചു. ഞാനോ തേളുകളെകൊണ്ട് നിങ്ങളെ ദണ്ഡിപ്പിക്കും എന്നു നീ പറയണം (1 രാജാ. 12:10–11). ദൈവത്തിന്റെ അഭിഷിക്തന്മാരും അവരുടെ പിൻഗാമികളായവരും തങ്ങളെ ആശ്രയിച്ചു കഴിയുന്ന ജനത്തെ കരുതാതെയും അവരെ ശുശ്രൂഷിക്കാതെ സ്വയം ശുശ്രൂഷയേൽക്കുകയും അവർക്ക് ബോധിച്ച advisory board ന്റെ വാക്കുകൾ കേൾക്കുകയും അത് മാത്രം നടപ്പിൽ വരുത്തുകയും ചെയ്യുന്നതിന്റെ പരിണിതഫലമാണ് മിസ്രയീമിൽ കഴിഞ്ഞിരുന്ന (1 രാജാ. 11:40). യെരോബയാമിനെ ജനം രാജാവായി തെരഞ്ഞെടുത്തത് തന്റെ കൂടെയുള്ള ജനത്തിനായി യെരോബയാം പ്രവർത്തിക്കുകയും ചെയ്യുന്നത്.

സമൂഹത്തിലെ വമ്പന്മാർ പലരും ഉടലെടുത്തതിന്റെ പ്രധാന കാരണം ദൈവത്തിന്റെ അഭിഷിക്തരിലൂടെയും അവരുടെ പിൻഗാമികളിലൂടെയും advisory board ന്റെ ഒക്കെയും തെറ്റായ ഉപദേശങ്ങളുടെയും പ്രവർത്തനങ്ങളുടെയും പരിണിതഫലമാണോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ജനത്തെ അവഗണിച്ചതിനാൽ അവർ മറ്റ് ആലയിലേക്ക് ചേക്കേറിയതാണോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

കാരണം ഇന്നും ജനത്തിന്റെ ദുഃഖങ്ങളും വേദനകളും അറിയുന്ന അവരെ ശുശ്രൂഷിക്കുന്ന പുരോഹിതൻ മുഖാന്തിരം സഭാ വിശ്വാസത്തിൽ ഉറച്ചു നിൽക്കുന്ന അനേകം വിശ്വാസികൾ ഉണ്ട്.

**b) ആരാധനാ കേന്ദ്രങ്ങൾ ക്രമീകരിച്ചു**

യെരോബയാം ജനം ദീർഘദൂരം യേരുശലേമിൽ പോകുന്നത് ഒഴിവാക്കുന്നതിനായി അവർക്ക് സൗകര്യപ്രദമായി ആരാധിക്കുവാൻ 2 സ്ഥലത്ത് centers ഉണ്ടാക്കി. എന്നാൽ ദേവാലയത്തിന് പകരം യെരോബയാം (പുറ. 20:4) ദൈവ കല്പനയുടെ ലംഘനമായി പൊന്നുകൊണ്ട് കാളക്കുട്ടിയെ ഉണ്ടാക്കി ദൈവമാണെന്ന് പറഞ്ഞ് ജനത്തിന് നൽകിയത്. ഇന്നും അതിപുരാതനമായി ആയിരത്തിൽപ്പരം ആളുകളുള്ള ഇടവകയിൽ ഒരു പുരോഹിതന്റെ കീഴിൽ കഴിഞ്ഞിരുന്ന പ്രധാനപ്പെട്ട ഭവനങ്ങളും വ്യക്തികളും യെരോബയാമിനെപ്പോലെയുള്ളവർ ഉണ്ടാക്കിയിരുന്ന സെന്ററിലും വിരുന്നുകളിലും കയറിയിരിക്കുമ്പോൾ ദൈവഹിതപ്രകാരം വലിയ ദേവാലയങ്ങളിലെ ദൂരത്തുനിന്നും വരുന്ന members നെ ഉൾപ്പെടുത്തിക്കൊണ്ട് ചെറിയ ചെറിയ ഇടവവകൾ സ്ഥാപിച്ച് ആവശ്യത്തിന് പുരോഹിതന്മാരെയും ശെമ്മാശന്മാരെയും പ്രീ സെമിനാരി students നെ ഒക്കെയും പ്രയോജനപ്പെടുത്തിയിരുന്നുവെങ്കിൽ യെരോബയാമിനെപ്പോലെയുള്ളവരുടെ വൻ വിരുന്നുകളിലേക്കുള്ള പ്രവാഹം നിയന്ത്രിക്കുകയും മേലിൽ ഇത്തരം സെന്റേഴ്സ് ഉയരാതിരിക്കുകയും ചെയ്യുമായിരുന്നു.

ദൈവത്തെയും, ദേവാലയത്തെയും, അഭിഷിക്തന്മാരെയും ഭദ്രമായി ഇരുമ്പുപെട്ടിയിലടച്ച് അവസാനത്തെ പൂട്ടും അടച്ചിട്ടില്ലാത്ത അനേകം ആളുകൾ ഇന്നും ജീവിക്കുന്നുണ്ട്. യെരോബയാമിന്റെ ഉള്ളിലെ ഭീതിയും അതായിരുന്നു. "ജനത്തിന്റെ ഹൃദയം യഹൂദ രാജാവായ രെഹബയാം എന്ന തങ്ങളുടെ യജമാനങ്കലേക്ക് തിരിയുമോ"? (1 രാജാ. 12:27) ഇപ്രകാരമുള്ള വമ്പൻമാർ തകിടംമറിയണമെങ്കിൽ അഭിഷിക്തന്മാർ ഉണരണം. സഹോദരനെക്കുറിച്ചുള്ള ജാഗ്രത കൈമോശം വരുന്നിടത്ത് ദുരന്തങ്ങൾ ആരംഭിക്കുന്നെന്ന് കായേന്റെ അനുഭവം നമ്മെ പഠിപ്പിക്കുന്നു. ദൈവപുത്രൻ പോലും തന്റെ ക്രൂശിന്റെ ഭാരം പങ്കുവയ്ക്കാൻ പത്രോസിലും യാക്കോബിലും യോഹന്നാനിലും ഒരു സഹചരനെ തിരയുമ്പോൾ സാധാരണക്കാരനായ മനുഷ്യന്റെ വാസസ്ഥലത്തേക്ക് ചെന്ന് അവനെ തലോടി, ഈറനണിഞ്ഞ അവന്റെ കണ്ണീരു തുടയ്ക്കുന്നവൻ അവന്റെ ദൈവമാകുമെന്ന നഗ്നസത്യം ഇനിയുമെങ്കിലും നാം മനസ്സിലാക്കണം. Helicopter തിയോളജിയേക്കാളും Bullock Cart തിയോളജിയാണ് സാധാരണക്കാരന്റെ അത്താണി. എന്നാൽ സാധാരണക്കാരനെ തിരിച്ചറിയണം മണ്ണിനെയും വിണ്ണിനെയും ആർജ്ജവത്തോടെ ബന്ധിപ്പിക്കുവാൻ നസറായൻ വന്നപ്പോൾ അവന് തല ചായ്ക്കുന്നതിന് തന്റെ തോൾത്തടം മാത്രമെ ഉണ്ടായിരുന്നുള്ളൂ. ശലഭത്തെ തേടുന്ന ചിലന്തിയുടെ കൗടില്യത്തോടെ ദേവാലയത്തിൽ നിന്നും ദൈവീകാഭിഷിക്തന്മാരുടെ ഇടയിൽ നിന്നും ആളുകളെ വമ്പൻ വലകെട്ടി ആ വലയ്ക്കുള്ളിലാക്കി വില്ലാളി വീരന്മാരാകുന്ന മണിമന്ദിരങ്ങളിലും പട്ടുമെത്തകളിലും തലചായ്ക്കുന്ന യെരോബയാമിനെ തിരിച്ചറിയുവാൻ ഇനിയുമെങ്കിലും സാധിക്കില്ലേ? □

വിശ്വാസപഠനം

ഫാ. ഡോ. എം. ജോൺ പണിക്കർ

# സൗഖ്യദാനത്തിന്റെ കൂദാശകൾ

സഭയിലെ കൂദാശകളെല്ലാം സൗഖ്യദാനത്തിന്റെ കൂദാശകൾ ആണെങ്കിലും വി. കുമ്പസാരത്തെയും രോഗികളുടെ തൈലാഭിഷേകത്തെയും സൗഖ്യദാനത്തിന്റെ കൂദാശകൾ എന്ന് പ്രത്യേകമായി വിളിക്കാറുണ്ട് രോഗസൗഖ്യം ദൈവരാജ്യത്തിന്റെ പ്രവർത്തിയായിട്ടാണ് കർത്താവ് കാണിച്ചു തന്നത്. ക്രിസ്തുവിന്റെ ഈ ലോകത്തിലെ പ്രവർത്തനങ്ങളിൽ ഏറ്റവും പ്രധാനമെന്ന് കരുതാവുന്നത് രോഗികളെ സൗഖ്യമാക്കുന്നതായിരുന്നു (മത്തായി 4:23). ദൈവരാജ്യത്തിന്റെ സുവിശേഷവും രോഗങ്ങളുടെ ഉച്ചാടനവും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളത്. പന്ത്രണ്ട് അപ്പോസ്തോലന്മാരെയും എഴുപത് അറിയിപ്പുകാരെയും സുവിശേഷം പ്രസംഗിപ്പാനായി കർത്താവ് പല സ്ഥലത്തേക്കും അയച്ചപ്പോൾ രോഗം സൗഖ്യമാക്കാനുള്ള അധികാരവും അവർക്കു നൽകിയിരുന്നു (മർക്കോസ് 6:12–13; ലൂക്കോസ് 19:9).

**രോഗവും പാപവും തമ്മിലുള്ള ബന്ധം**

പാപത്തെ രോഗമായിട്ടാണ് ഓർത്തഡോക്സ് സഭ മനസ്സിലാക്കുന്നത്. ദൈവസ്നേഹത്തിൽ നിന്നും അകന്ന മനുഷ്യവർഗ്ഗത്തിൽ രോഗവും മരണവും ദ്രവ്യത്വവും ഉണ്ടായി. രോഗമെന്നു പറയുന്നത് നമ്മുടെ ബലഹീനമായ മനുഷ്യാവസ്ഥയുടെ മുഖ്യമായ ലക്ഷണമാണ്. ശരീരത്തിന്റെയും മനസ്സിന്റെയും ആത്മാവിന്റെയും ശക്തി ക്ഷയിക്കുമ്പോൾ നാം മരണത്തോട് അടുക്കുകയാണ്. നമ്മുടെ ശക്തി രോഗംമൂലം ചിതറിപ്പോകുമ്പോൾ നാം ഇല്ലാതെയാകുന്നു. പാപത്തിന്റെ ശമ്പളമായ മരണാവസ്ഥയിലേക്കുള്ള നമ്മുടെ ചായ്‌വിനെയാണ് രോഗാവസ്ഥ കാണിക്കുന്നത്. രോഗവും പാപവും തമ്മിൽ പൊതുവായ അർത്ഥത്തിൽ ബന്ധമുണ്ടെങ്കിലും ഒരു വ്യക്തിക്കുണ്ടാകുന്ന രോഗങ്ങൾ ആ വ്യക്തിയുടെ പാപംമൂലമാണെന്ന് പറയുന്നത് തെറ്റാണ്. കുരുടനായി പിറന്ന മനുഷ്യനെക്കുറിച്ച് കർത്താവ് ഇത് വ്യക്തമാക്കുന്നുണ്ട് (യോഹന്നാൻ 9:3). മനുഷ്യവർഗ്ഗത്തിന്റെ വീഴ്ചയുടെ അനന്തരഫലങ്ങളിലൊന്നായി രോഗം നിലനിൽക്കുന്നതുകൊണ്ട് യാതൊരു പാപവും ചെയ്യാത്ത ശിശുക്കളും രോഗംമൂലം കഷ്ടത അനുഭവിക്കുന്നുണ്ട്.

പാപിയോടും രോഗിയോടും ദൈവം ആർദ്രകരുണയോടും സഹതാപത്തോടും കൂടിയാണിടപെടുന്നത്. പാപികളെ രക്ഷിക്കുവാൻ വന്ന ക്രിസ്തുവിന്റെ മനുഷ്യാവതാരം തന്നെ അതിന് മകുടോദാഹരണമാണ്. രോഗമുണ്ടാകുന്നത് സ്വന്തം തെറ്റുകൊണ്ടായാൽ പോലും നാം രോഗിയെ ശിക്ഷിക്കാറില്ല; ചികിത്സിക്കാറാണ് പതിവുള്ളത്. ലോകത്തെ വിധിക്കുന്ന ന്യായാധിപതി എന്നതിലുപരി മനുഷ്യരുടെ ശാരീരികവും ആത്മീയവുമായ രോഗങ്ങളെ സൗഖ്യമാക്കി അവരെ ജീവനിലേക്കയയ്ക്കുന്ന മഹാവൈദ്യനായ കർത്താവിന്റെ രക്ഷാകര ദൗത്യമാണ് സഭയിൽ തുടരുന്നത്. രോഗം ഒരു ബാഹ്യലക്ഷണമാണെന്നും അതിന്റെ കാരണത്തെയാണ് നശിപ്പിക്കേണ്ടതെന്നും കർത്താവിനറിയാമായിരുന്നു. അതുകൊണ്ടു തന്നെയാണ് പക്ഷവാതരോഗിയെ കണ്ടപ്പോൾ "മകനെ, നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു" എന്ന വചനം കർത്താവ് ആദ്യം പറഞ്ഞത് (മർക്കോസ് 2:1–5). രോഗത്തിന്റെ അടിസ്ഥാന കാരണമായ പാപത്തിൽ നിന്നും കുറ്റബോധത്തിൽ നിന്നും രോഗിയെ മോചിപ്പിച്ച് ദൈവത്തോടും മനുഷ്യനോടുമുള്ള പൂർവ്വിക രമ്യതയിലേക്ക് അവനെ തിരിച്ചുകൊണ്ടുവരുകയാണ് സഭ ചെയ്യേണ്ടത്. ഈ പശ്ചാത്തലത്തിലാണ് സഭ വി. കുമ്പസാരത്തെയും രോഗികളുടെ തൈലാഭിഷേകത്തെയും ദർശിക്കുന്നത്.

**കുമ്പസാരത്തെക്കുറിച്ച്**

കുമ്പസാരം ആവശ്യമില്ല എന്നു വാദിക്കുന്ന പ്രൊട്ടസ്റ്റന്റ്–സെക്റ്റേറിയൻ–കൾട്ടിക് ഗ്രൂപ്പുകൾ ധാരാളമാണ്. അത് ക്രിസ്തു സ്ഥാപിച്ചതല്ലെന്നും, പിൽക്കാലത്ത് കൂട്ടിച്ചേർക്കപ്പെട്ട അപ്പോസ്തോലിക പാരമ്പര്യമില്ലാത്ത ഒരു അനുഷ്ഠാനമാണെന്നും, വൈദികരുടെ ആധിപത്യം നിലനിർത്തുവാനുള്ള ഒരു ഏർപ്പാട് ആണ് അതെന്നും ഇങ്ങനെയുള്ളവർ പഠിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നുണ്ട്. പാപം മോചിക്കുന്നത് ദൈവമാകയാൽ മനുഷ്യനായ വൈദികന്റെ മുമ്പിൽ പാപങ്ങൾ ഏറ്റുപറയേണ്ട ആവശ്യമില്ലെന്നും ഉള്ള വാദവും ഇവർ പ്രചരിപ്പിക്കുന്നുണ്ട്. ഈ പ്രചരണത്തിനെതിരായി വി. വേദപുസ്തകാടിസ്ഥാനത്തിൽ മറുപടി നൽകേണ്ടത് സഭയുടെ ഉത്തരവാദിത്വമാണല്ലോ?

**പാപമോചനാധികാരം സഭയിലാണുള്ളത്**

ദൈവത്തിനു മാത്രമേ പാപം മോചിക്കാൻ സാധിക്കുകയുള്ളൂ എന്നത് സത്യം തന്നെയാണ്.

കർത്താവ് ദൈവപുത്രനാകയാൽ അവിടുന്ന് പാപ മോചനം നൽകിയതായി വി. വേദപുസ്തകം സാക്ഷിക്കുന്നുണ്ട് (മർക്കോസ് 2:5; മത്തായി 9:21; ലൂക്കോ. 5:20; 7:47; യോഹന്നാൻ 8:1–11). എന്നാൽ കർത്താവിനെ ഒരു സാധാരണ മനുഷ്യൻ മാത്ര മായി കണക്കാക്കിയ യഹൂദന്മാർ അവനെതിരെ പിറുപിറുത്തു (മർക്കോ. 2:7). അതിനു മറുപടി യായി ''ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ മനുഷ്യപുത്രന് അധികാരം ഉണ്ട്" (മർക്കോ 2:10) എന്ന് കർത്താവ് ഉറപ്പിച്ചു പറഞ്ഞു. ദൈവപുത്രൻ മനുഷ്യനായത് മനുഷ്യവർഗ്ഗത്തിനു പാപമോച നവും രക്ഷയും നൽകുന്നതിനായിരുന്നു. അത് കർത്താവിന്റെ ഭൗമികജീവിതം കൊണ്ട് അവസാ നിക്കുന്നതായിരുന്നില്ല. കർത്താവിന്റെ ശരീരമായ സഭയിൽ അതു തുടരുകയാണ്. ലോകാവസാന ത്തോളം ഇത് തുടരണം. ഒരിക്കൽ എന്നെന്നേക്കു മായി കർത്താവ് പാപമോചനവും രക്ഷയും നേടി ത്തന്നുവെങ്കിലും ഓരോ മനുഷ്യനും അത് തന്നിൽ യാഥാർത്ഥ്യവൽക്കരിക്കണം. ഓരോരുത്തരും പാപ മോചനം പ്രാപിക്കണം. അത് ലോകത്തിൽ തുട രുന്നതിനുവേണ്ടി കർത്താവ് പന്ത്രണ്ടുപേരുടെ സമൂഹത്തെ തെരഞ്ഞെടുത്തു. അവരിലൂടെയും അവരുടെ അനന്തരഗാമികളിലൂടെയും ഈ ശുശ്രൂഷ ഇന്നും തുടരുകയാണ്. 'നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെ ട്ടിരിക്കും; നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും' (മത്തായി 28:18; 18:18; യോഹന്നാൻ 20:22–23) എന്നു പറഞ്ഞു കൊണ്ട് കർത്താവ് കൊടുത്ത അധികാരം പ്രഥമ മായി സഭയ്ക്ക് നൽകിയ അധികാരമാണ്. അതു കൊണ്ട്, കർത്താവിന്റെ ഭൗമിക ജീവിതാവസാന ത്തിനു ശേഷം വിശ്വാസികൾ അപ്പോസ്തോലന്മാ രുടെ മുമ്പാകെ തങ്ങളുടെ പാപങ്ങൾ ഏറ്റു പറ ഞ്ഞിരുന്നതായി നാം കാണുന്നു (അപ്പോ. പ്രവൃത്തി 19:18). അപ്പോസ്തോലന്മാരിലൂടെ സഭയ്ക്കും സഭയിലൂടെ അത് മേൽപ്പട്ടക്കാർക്കും വൈദികർക്കും ലഭിച്ച അധികാരമാണ്. ഈ അധി കാരത്തെ ആർക്ക്, എങ്ങനെ ചോദ്യം ചെയ്യാൻ കഴിയും? വേദപുസ്തകാടിസ്ഥാനത്തിൽ ആർക്കും പറ്റുകയില്ല എന്നത് നിസ്തർക്കമാണ്.

ദൈവകൃപ കൈകാര്യം ചെയ്യുക എന്നത് പൗരോഹിത്യ ദൗത്യമാണ്. "പൗലോസായ ഞാൻ, നിങ്ങൾക്കുവേണ്ടി ദൈവകൃപ കൈകാര്യം ചെയ്യാൻ നിയോഗിക്കപ്പെട്ടിരിക്കുന്നു" (എഫേസ്യ 3:12) എന്ന പൗലോസ് ശ്ലീഹായുടെ വാക്കുകൾ ഈ അർത്ഥത്തിലാണ് നാം മനസ്സിലാക്കേണ്ടത്. ദൈവകൃപയുടെ വ്യാപനം കൂദാശകളുടെ പരി കർമ്മത്തിലൂടെയും വചനപ്രഘോഷണത്തിലൂടെ യുമാണ് നടക്കുന്നത്. അപ്പോസ്തോലന്മാരിലാണ് ആ ദൗത്യം ഭരമേല്പിക്കപ്പെട്ടിരിക്കുന്നത് (കൊ ലോസ്യ 1:24–25). ക്രിസ്തുവിന്റെ ദാസന്മാരും ദൈവരഹസ്യങ്ങളുടെ കാര്യസ്ഥന്മാരുമായി അവരെ പരിഗണിക്കണം (1 കൊരി. 4:1). അവരുടെ പിൻഗാമികളാണ് സഭയിലെ പുരോഹിതന്മാർ. ശ്ലൈഹിക പിൻതുടർച്ചയുള്ള പുരോഹിതന്മാർ കർത്താവിന്റെ ശുശ്രൂഷ തുടരുന്നതിന്റെ ഭാഗമായി പാപമോചനം നൽകുവാൻ വിളിക്കപ്പെട്ടവൻ കൂടി യാണ്.

**കുമ്പസാരം മോചനത്തിന്റെയും അനുരഞ്ജന ത്തിന്റെയും കൂദാശ**

പാപം ഇല്ലാത്തവരായി ദൈവം അല്ലാതെ മറ്റാ രുമില്ല. "നമുക്ക് പാപം ഇല്ല എന്ന് നാം പറഞ്ഞാൽ അത് ആത്മവഞ്ചനയാകും. അപ്പോൾ നമ്മിൽ സത്യം ഇല്ലെന്നു വരും. എന്നാൽ നാം പാപം ഏറ്റു പറയുന്നെങ്കിൽ, അവൻ വിശ്വസ്തനും നീതിമാനു മാകയാൽ, പാപങ്ങൾ ക്ഷമിക്കുകയും എല്ലാ അനീ തികളിൽ നിന്നും നമ്മെ ശുദ്ധീകരിക്കുകയും ചെയ്യും. നാം പാപം ചെയ്തിട്ടില്ല എന്നു പറഞ്ഞാൽ നാം അവനെ വ്യാജം പറയുന്നവൻ ആക്കുന്നു. അവന്റെ വചനം നമ്മിൽ ഉണ്ടായിരിക്കുകയില്ല" (1 യോഹ. 1:9–10). വി. മാമോദീസാ ഏറ്റതിനുശേഷം പാപം കൂടാത ജീവിക്കുക എന്നത് നമ്മുടെ ഉത്ത രവാദിത്വമാണ്. തെറ്റുവരുവാൻ ഇടയായാൽ കർത്താവിന്റെ തിരുരക്തം നമ്മെ കഴുകി വെടിപ്പാ ക്കുവാൻ പര്യാപ്തമാകുന്നു. അത് വിശ്വാസിക്കു ലഭിക്കുന്നതു പാപമോചനത്തിലൂടെയും വി. കുർബ്ബാനയിലൂടെയുമാണ്.

വന്നുപോയ തെറ്റുകൾ ഏവ എന്ന് ആത്മശോ ധന ചെയ്തു ദൈവത്തിന്റെ പ്രതിനിധിയായ പട്ട ക്കാരന്റെ മുമ്പാകെ മനഃസ്താപത്തോടെ ഏറ്റുപ റയുകയും ഇനി മേലാൽ അവ ചെയ്യുകയില്ല എന്നു പ്രതിജ്ഞ എടുക്കുകയും ചെയ്യുന്നതാ യാണ് കുമ്പസാര കൂദാശയിൽ കാണുന്നത്. നിങ്ങൾ ആരുടെ പാപങ്ങൾ മോചിക്കുന്നുവോ അതു മോചിക്കപ്പെട്ടിരിക്കും എന്ന കർത്തൃവചനം അനുസരിച്ച് അധികാരം ലഭിച്ചിരിക്കുന്ന വ്യക്തി കൾ (വൈദികർ) പാപമോചനം നൽകുന്നു. കർത്തൃവചനം സത്യമാകയാൽ പാപം ഏറ്റുപറ യുന്ന വ്യക്തിക്ക് മോചനം ലഭിക്കും എന്നതിൽ ഉറ പ്പാണ്.

കുമ്പസാരം മൂലം ദൈവവുമായും മനുഷ്യരു മായും അനുരഞ്ജനപ്പെടുന്ന ധാരാളം ആളുകൾ ഉണ്ട്. അതുകൊണ്ടു തന്നെ വി. കുമ്പസാരം അനു രഞ്ജനത്തിന്റെ കൂദാശയാണ്. നമുക്കാവശ്യ ബോധം തോന്നുന്ന ഏത് സമയത്തും കുമ്പസാര കൂദാശ നടത്താവുന്നതാണ്. കൗൺസിലിംഗ്

പോലെ നടത്തുന്ന ഒരു സാധാരണ പ്രക്രിയയായി കുമ്പസാരത്തെ കണക്കാക്കരുത്. ചിലപ്പോൾ കൗൺസിലിംഗ് പഠനം കുമ്പസാര പിതാവിനുണ്ടെങ്കിൽ കുമ്പസാരിക്കുന്ന ആളിനു ചില മാർഗ്ഗ നിർദ്ദേശങ്ങൾ നൽകുവാൻ സാധിക്കുമായിരിക്കും. എന്നാൽ ശരിയായി അനുതപിക്കുന്ന പാപിക്ക് അധികാരമുള്ള പട്ടക്കാരൻ നമ്മുടെ കർത്താവിന്റെ പാപമോചനം നൽകുന്നത് സഭയുടെ കൗദാശിക രഹസ്യങ്ങളുടെ ഭാഗമായിട്ടാണെന്ന് നാം മനസ്സിലാക്കണം. ആത്മശരീരം മനസ്സുകളുടെ സൗഖ്യത്തിന്റെ കൂദാശയായി കരുതിവേണം നാം വി. കുമ്പസാരത്തെ മനസ്സിലാക്കുവാൻ.

**പാപമോചന രീതികൾ**

പാപമോചനം നൽകുന്നതിന് വിവിധ രീതികൾ സഭയിൽ കാണാവുന്നതാണ്. സഭയുടെ ആരംഭകാലത്ത് പരസ്യമായി പാപങ്ങൾ ഏറ്റുപറയുന്ന രീതിയും പരസ്യമായി പ്രായശ്ചിത്ത കർമ്മങ്ങൾ അനുഷ്ഠിക്കുന്ന പതിവും ഉണ്ടായിരുന്നു. വ്യഭിചാരം, കൊലപാതകം, വിഗ്രഹാരാധന എന്നിവയെ ഗൗരവതരമായ പാപങ്ങളായിട്ടാണ് കണക്കാക്കിയിരുന്നത്. ഇവയ്ക്കുള്ള പ്രായശ്ചിത്ത കർമ്മങ്ങൾ നിർവ്വഹിച്ചു എന്നുള്ള ബോധ്യത്തോടുകൂടിയാണ് സഭയോടു രമ്യപ്പെടുത്തുന്ന ശുശ്രൂഷകൾ നടത്തിയിരുന്നത്. ആറാം നൂറ്റാണ്ടോടുകൂടി സന്യാസിമാരുടെ അടുക്കൽ പോയി പാപം ഏറ്റുപറയുന്ന രീതി സഭയിൽ ഉടലെടുത്തു. ഓരോ വ്യക്തിയെയും പ്രത്യേകം ഉപദേശിക്കുവാനും തിരുത്തുവാനും ഈ രീതി കൂടുതൽ സഹായകമായി. 12–ാം നൂറ്റാണ്ടു മുതലെങ്കിലും പാപമോചന രീതിയുടെ വിശദാംശങ്ങൾ സഭയിൽ രൂപീകൃതമായിട്ടുണ്ട്. അതായത് അതിനുവേണ്ടി പ്രത്യേക പ്രാർത്ഥനകളും പാപമോചന ഫോർമുലാകളും രൂപപ്പെട്ടു എന്നർത്ഥം. 16–ാം നൂറ്റാണ്ടിനുശേഷം പ്രൊട്ടസ്റ്റന്റ് സമൂഹങ്ങൾ സഭയിലെ കൂദാശകൾ നിഷേധിച്ച കൂട്ടത്തിൽ ഈ കൂദാശയും വേണ്ടെന്നു വച്ചു.

വി. കുർബ്ബാനയിൽ പാപമോചന പ്രാർത്ഥനകൾ ഉണ്ട്. “ദൈവത്തിൽ നിന്നും കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു മോചനവും രണ്ടുലോകങ്ങളിലും എന്നുമെന്നേക്കും നാം പ്രാപിക്കുമാറാകട്ടെ” എന്ന വൈദികന്റെ പരസ്യ പ്രാർത്ഥന നമ്മുടെ പാപങ്ങൾ ക്ഷമിക്കപ്പെടുന്നതിനു സഹായകമാണെങ്കിലും മനസ്സാക്ഷിയെ കുറ്റപ്പെടുത്തുന്ന പ്രത്യേക പാപങ്ങൾ ദൈവസന്നിധിയിൽ ദൈവത്തിന്റെ പ്രതിപുരുഷനായ പട്ടക്കാരന്റെ മുമ്പിൽ ഏറ്റുപറഞ്ഞു പാപമോചനം പ്രാപിക്കുന്നതാണ് ഉചിതം.

**കുമ്പസാരം പാപ ജീവിതത്തിനുള്ള ലൈസൻസല്ല :-**

കുമ്പസാരം പാപം ചെയ്തു ജീവിക്കുന്നതിനുള്ള ലൈസൻസാണെന്നാണ് ചില വിവരം ഇല്ലാത്തവർ പറയുന്നത്. ചെയ്ത പാപങ്ങളെക്കുറിച്ച് പശ്ചാത്തപിക്കുകയും മേലിൽ പാപം ചെയ്യുകയില്ലെന്ന് പ്രതിജ്ഞ ചെയ്യുകയും വേണമെന്നത് കുമ്പസാരത്തിന്റെ ആവശ്യ വ്യവസ്ഥയാണ്. മാത്രമല്ല, ആത്മ നവീകരണത്തെപ്പറ്റി ദൃഢനിശ്ചയം ചെയ്യുകയും അയൽക്കാരനെ വഞ്ചിച്ചിട്ടുണ്ടെങ്കിൽ പരിഹാരം ചെയ്യുകയും അയൽക്കാരന്റെ കീർത്തിക്കു ഭംഗം വരുത്തിയിട്ടുണ്ടെങ്കിൽ അതു പുനഃസ്ഥാപിച്ചു കൊടുക്കുകയും ചെയ്യണം. മുൻകാല പാപത്തിന്റെ സാഹചര്യങ്ങളിൽ നിന്ന് ഒഴിഞ്ഞു ജീവിക്കുമെന്ന ഉറപ്പ് വരുത്തേണ്ടതും ആവശ്യമാണ്. ഈ വ്യവസ്ഥകൾക്ക് വിധേയമായി ചെയ്യുന്ന കുമ്പസാരം പാപം ചെയ്യുന്നതിനുള്ള ലൈസൻസായിത്തീരുന്നതെങ്ങനെ?

“നമ്മുടെ ബലഹീനതയിൽ നമ്മോടു സഹതപിക്കുവാൻ കഴിയുന്ന പ്രധാനാചാര്യനാണ് നമുക്കുള്ളത്. പാപം ഒഴികെ എല്ലാറ്റിലും അവൻ നമ്മെപ്പോലെ ആയി. പാപം അറിയാത്തവനെ ദൈവം നമുക്കുവേണ്ടി പാപമാക്കി” (എബ്രായ 5:2; 2:18; 4:15; 2 കൊരി. 5:21). അതുകൊണ്ട് ലോകത്തിൽ പാപം നിൽക്കുന്നിടത്തോളം കാലം പാപമോചന ശുശ്രൂഷ ആവശ്യമാണ്. കള വിതക്കുന്നവൻ അടങ്ങിയിരിക്കുന്നില്ല (മത്തായി 13:24–25), ഹവ്വായെ ചതിച്ചവന് വിശ്രമമില്ല. അതുകൊണ്ടുതന്നെ പാപമോചന ശുശ്രൂഷ സഭയിൽ നിന്ന് മാറിപ്പോകാനൊക്കുകയുമില്ല.

വി. മാമോദീസാ വഴി ക്രിസ്ത്യാനിയായി തീരുന്നവരുടെ പാപങ്ങളെല്ലാം മോചിക്കപ്പെടുന്നു. മാമോദീസായ്ക്കുശേഷം പാപം കൂടാതെ ജീവിക്കുവാനാണ് നാം ഏവരും വിളിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ മനുഷ്യ പ്രകൃതി ബലഹീനമാകയാൽ പാപസാധ്യത തള്ളിക്കളയുവാനാകില്ല. ‘നിന്റെ സഹോദരൻ തെറ്റ് ചെയ്താൽ ഏഴ് എഴുപത് പ്രാവശ്യം ക്ഷമിക്കണം’ എന്നാണ് കർത്തൃ കല്പന. വി. യോഹന്നാൻ ശ്ലീഹാ പറയുന്നു : “നമുക്ക് പാപം ഇല്ല എന്ന് നാം പറഞ്ഞാൽ അത് ആത്മവഞ്ചനയാകും അപ്പോൾ നമ്മിൽ സത്യം ഇല്ല എന്നു വരും. എന്നാൽ നാം പാപങ്ങൾ ഏറ്റുപറയുന്നെങ്കിൽ, അവൻ വിശ്വസ്തനും നീതിമാനുമാകയാൽ, പാപങ്ങൾ ക്ഷമിക്കുകയും എല്ലാ അനീതികളിൽ നിന്ന് നമ്മെ ശുദ്ധീകരിക്കുകയും ചെയ്യും. നാം പാപം ചെയ്തിട്ടില്ല എന്നു പറഞ്ഞാൽ നാം അവനെ വ്യാജം പറയുന്നവൻ ആക്കുന്നു. അവന്റെ വചനം നമ്മിൽ ഉണ്ടായിരിക്കുകയില്ല” (1 യോഹ. 1:9–10). ☐

*തുടരും..*

ജ്യോതിർഗമയ

ഫാ. നൈനാൻ വി. ജോർജ്ജ്

# പരാജയങ്ങൾ വിജയങ്ങളാക്കുക

നമ്മുടെ ജീവിതത്തിലുണ്ടാകുന്ന പരാജയങ്ങൾ പലപ്പോഴും നമ്മെ നിരാശരാക്കാറുണ്ട്. പരാജയങ്ങളുണ്ടാകുമ്പോൾ ദുഃഖവും നിരാശയും തോന്നുക സ്വഭാവികമാണ്. ഇപ്രകാരമുണ്ടാകുന്ന നിരാശകൾ വിദ്യാർത്ഥികൾക്ക് പഠനത്തോട് വിരക്തി ഉണ്ടാക്കുകയും മറ്റ് പല അബദ്ധസഞ്ചാരങ്ങളിലേക്ക് വഴുതി പോകുവാനും ഇടയാകും.

എല്ലാ കാര്യങ്ങളിലും വിജയം മാത്രം കൈവരിച്ചവർ വിരളമാണ്. പരാജയങ്ങൾ നമ്മുടെ ജീവിതപ്രവാഹത്തിലെ നിസ്സാര തടസ്സങ്ങളായി കരുതണം. അടിപതറാതിരിക്കണം. അവയെ അതിജീവിക്കുവാനുള്ള ധൈര്യവും ആത്മവിശ്വാസവും ആർജ്ജിക്കണം. പരാജയങ്ങളില്ലാത്ത പ്രവർത്തികളില്ലായെന്ന ചിന്തയോടെ വീണ്ടും പരിശ്രമിക്കാനുള്ള മാനസ്സികനില നമുക്കുണ്ടാകണം. വിധിയിൽ വിശ്വസിച്ച് ജീവിതനേട്ടമുണ്ടാക്കുവാൻ കഴിയില്ല. പരാജയങ്ങളെ സാധാരണ സംഭവങ്ങളായി കണ്ട് ഉറച്ച മനസ്സോടെ മുന്നേറണം. സത്യത്തിന് വളരാനുള്ള വിദ്യാലയമാണ് പരാജയമെന്ന് പറയാറുണ്ട്. ഒരു പക്ഷേ നമ്മുടെ പോരായ്മകൾ കൊണ്ടാകാം പരാജയമുണ്ടായത്. ആ പോരായ്മകൾ മനസ്സിലാക്കി വീണ്ടും ലക്ഷ്യപ്രാപ്തിക്കായി കൂടുതൽ ഊർജ്ജസ്വലതയോടെ പ്രവർത്തിക്കുവാൻ പരാജയം നമ്മെ സഹായിക്കുന്നതായി കരുതണം.

ഇപ്പോഴുണ്ടാകുന്ന പരാജയത്തെ ഓർത്ത് പരിതപിച്ച് പ്രവർത്തികളിൽ വിമുഖത കാട്ടുന്നതിൽ അർത്ഥമില്ല. ഇതിനു മുമ്പുണ്ടായിട്ടുള്ള വിജയങ്ങളുടെ സ്മരണകൾ നമ്മെ ഉത്തേജിതരാക്കണം. അവയിൽ നിന്നുമുണ്ടാകുന്ന സംതൃപ്തിയും നിശ്ചയദാർഢ്യവും പ്രർത്തന നിരതരാകുവാൻ നമ്മെ പ്രേരിപ്പിക്കുന്നു.

വിജയമുണ്ടാകുമെന്ന പ്രതീക്ഷയോടെ മുന്നേറുമ്പോൾ പരാജയഭീതി ഇല്ലാതാകും. പ്രസാദാത്മകമായ വീക്ഷണത്തോടെ അടിയുറച്ച് ജീവിതത്തെ അഭിമുഖീകരിക്കുവാൻ നമുക്ക് സാധ്യമാകുകയും ചെയ്യും. പരാജയഭീതിയുള്ളവന് ജീവിതവിജയം കണ്ടെത്താനാവില്ല. നമ്മുടെ ആത്മവിശ്വാസവും പോസിറ്റീവ് ചിന്തകളും പരാജയബോധം മാറ്റിക്കളയുന്നതാണ്. അതുകൊണ്ട് പരാജയത്തെ വിജയത്തിന്റെ ചവിട്ടുപടിയാക്കുവാൻ നമുക്ക് പരിശ്രമിക്കാം. ☐

## ശെമ്മാശ്ശപ്പട്ടം നൽകി



പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് ഇടവകാംഗം തുണ്ടിയിൽ ഫാദർ റ്റി. എം. ഏബ്രഹാമിന്റെയും പരേതയായ സൂസൻ ഏബ്രഹാമിന്റെയും മകൻ ഡീ. റ്റിജു റ്റി. ഏബ്രഹാം ചെങ്ങന്നൂർ ഭദ്രാസനത്തിനു വേണ്ടി അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ ശെമ്മാശ്ശപ്പട്ടം നൽകി.

## സുവിശേഷസംഘ ധ്യാനം

ചെങ്ങന്നൂർ മെത്രാസന സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിൽ ഉപവാസധ്യാനം 2008 ആഗസ്റ്റ് 8-ാം തീയതി വെള്ളിയാഴ്ച രാവിലെ 9.30 മുതൽ മുളക്കുഴ സെന്റ് മേരീസ് പള്ളിയിൽ വെച്ച് ഭദ്രാസന സെക്രട്ടറി റവ. ഫാ. മാത്യു വർഗീസിന്റെ മഹനീയ അദ്ധ്യക്ഷതയിൽ നടത്തപ്പെടുന്നു. റവ. ഫാ. ബോബി ജോസ് കട്ടയ്ക്കാട് ധ്യാനം നയിക്കുന്നതാണ്. ഫാ. ജോൺ പി. ഉമ്മൻ (വികാരി), ഫാ. സി. കെ. ഗീവർഗ്ഗീസ് (വൈസ് പ്രസിഡന്റ്), ശ്രീ. എം. വൈ തമ്പാൻ (സെക്രട്ടറി), ശ്രീ. ഐസക് പാപ്പൻ (ജോയിന്റ് സെക്രട്ടറി) എന്നിവർ നേതൃത്വം നൽകുന്നു.

സുവിശേഷ ദർപ്പണം

ഫാ. ഐപ്പ് പി. സാം

# ഏവൻഗേല്യോന്വചിന്തകൾ

**പെന്തിക്കോസ്തിയ്ക്ക് ശേഷം 10–ാം ഞായർ (ജൂലൈ 20) (വി. മത്തായി 18:1–11)**

സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആര്? എന്ന ചോദ്യവുമായി യേശുവിന്റെ അടുക്കൽ ശിഷ്യന്മാരെത്തുവാൻ കാരണം തൊട്ടുമുമ്പു നടന്ന സംഭവമാകാം. യേശുവിനും പത്രോസിനും വേണ്ടി മാത്രം തലവരിപ്പണം കൊടുത്ത അത്ഭുത സംഭവം. ബാക്കിയുള്ളവർ അവഗണിക്കപ്പെടുന്നു എന്ന ചിന്ത ശിഷ്യന്മാരിൽ രൂപം കൊള്ളുക സ്വഭാവികമാണ്. ഞങ്ങൾ അവഗണിക്കപ്പെടുന്നു എന്ന മുൻവിധിയാണ് ഈ ചോദ്യം ചോദിക്കുവാൻ ശിഷ്യന്മാരെ പ്രേരിപ്പിക്കുന്നത്. സ്ഥാനമാനങ്ങൾക്കും പദവികൾക്കുംവേണ്ടി മാത്സര്യ മനോഭാവത്തോടെ തർക്കിച്ച ശിഷ്യന്മാർക്ക് മാതൃകയായി യേശു സ്വീകരിക്കുന്നത് ഒരു ശിശുവിനെയാണ്. ശൈശവം നൽകുന്ന സന്ദേശങ്ങളിലേക്ക് മനം തിരിക്കുവാൻ സുവിശേഷം ആഹ്വാനം ചെയ്യുന്നു.

**1. നൈർമ്മല്യങ്ങളിലേക്കുള്ള മടക്കയാത്ര :–** സ്വർഗ്ഗരാജ്യ പ്രവേശനത്തിന് യേശു നിശ്ചയിക്കുന്ന പ്രാഥമികമായ മാനദണ്ഡം ശിശുസഹജമായ നിഷ്കളങ്കതയും നൈർമ്മല്യവുമാണ്. ദൈവീക ദർശനത്തിനും യേശു ഗിരിപ്രഭാഷണങ്ങളിലൂടെ ആവശ്യപ്പെടുന്നത് ഹൃദയവിശുദ്ധിയാണ്. ശൈശവത്തിന്റെ നൈർമ്മല്യങ്ങളിലേക്കും വിസ്മയങ്ങളിലേക്കുമുള്ള ഒരു മടക്കയാത്രയാണ് യേശു മാനസാന്തരം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. ശിശുക്കൾ നിരുപദ്രവികളാണ്. ആരേയും അവർ ദ്രോഹിക്കുന്നില്ല. ആരോടും പരിഭവമോ വൈരാഗ്യമോ ഇല്ല. അവർക്ക് അന്യരുടെ ഉയർച്ചയിൽ അസൂയയില്ല. വർഗ്ഗ-വർണ്ണ വിവേചനങ്ങളുമില്ല. ആരേയും അവർ കീഴ്പ്പെടുത്തുന്നില്ല. അധിക പ്രമത്തതയോ സ്വാർത്ഥ ചിന്തകളോ അവരെ ഭരിക്കുന്നില്ല. സ്നേഹം നൽകുവാനും സ്നേഹിക്കപ്പെവാനുമുള്ള ഒരേ ഒരു ദാഹം മാത്രം.

**2. ആശ്രയ മനോഭാവം :–** ഈ ലോകത്തിലേക്ക് ജനിച്ചു വീഴുന്ന എറ്റവും നിസ്സഹായർ മനുഷ്യശിശുക്കളാണ്. മറ്റേതു ജീവിയും പിറന്നു വീണ് നിമിഷങ്ങൾക്കകം സ്വയം ഭക്ഷണം കഴിക്കുവാനും നടക്കാനും പറക്കാനുമൊക്കെ പ്രാപ്തരാകും. ഒരു ശിശുവിന് ദീർഘകാലം മാതാപിതാക്കളുടെ ദീർഘകാല സംരക്ഷണം അത്യന്താപേക്ഷിതമാണ്. കർത്തൃസന്നിധിയിൽ ഒരു ശിശുവായി തീരുക എന്നാൽ സ്വശക്തിയിൽ ആശ്രയിക്കാതെ ദൈവാവബോധം ഉൾക്കൊണ്ട് ജീവിക്കുക എന്നതാണ്. മാതാപിതാക്കളുടെ നിയന്ത്രണത്തിന് വിധേയരാകുന്ന കുഞ്ഞുങ്ങളെപ്പോലെ ദൈവഹിതം തിരിച്ചറിഞ്ഞ് പൂർത്തീകരിക്കുക എന്നതാണ് ക്രിസ്ത്യാനിയുടെ കടമ. പാപരഹിതരായി പിതാവാം ദൈവത്തിൽ സമ്പൂർണ്ണ ആശ്രയം അർപ്പിക്കുന്നവരാകണം ദൈവമക്കൾ. മനസ്സ്, ഇച്ഛാശക്തി എന്നിവ പൂർണ്ണമായി ദൈവഹിതത്തിന് വിട്ടുകൊടുക്കുന്ന ആശ്രയമനോഭാവമാണ് മാനസാന്തരം. ശൈശവത്തിന്റെ നിസ്സഹായതയിലെത്തിച്ചേരുമ്പോഴാണ് പിതാവാം ദൈവത്തിന്റെ സാന്നിദ്ധ്യവും സാമീപ്യവും അനുഭവവേദ്യമായി തീരുന്നത്.

**ഇടർച്ച വരുത്തുന്ന അവയവങ്ങൾ :–** പാപം ആരംഭിക്കുന്നത് ശരീരത്തിലല്ല മനസ്സിലാണ്, വിചാരത്തിലാണ്, ഇച്ഛാശക്തിയിലാണ്. പാപം ഒരുവന്റെ സ്വന്ത ഇച്ഛ (free-will) അനുസരിച്ച് ചെയ്യുന്നതാകയാൽ ഇച്ഛയെ നിയന്ത്രിക്കുവാൻ പരിശീലിച്ചാൽ പാപത്തെ അതിജീവിക്കുവാൻ കഴിയുമെന്നാണ് പൗരസ്ത്യ പിതാക്കന്മാർ പഠിപ്പിക്കുന്നത്. ശരീര അവയവങ്ങൾ മുറിച്ചു കളയണമെന്നല്ല ക്രിസ്തു നൽകുന്ന അന്തരാർത്ഥം. ഹൃദയ പരിവർത്തനം അഥവാ മനസ്സിന്റെ പശ്ചാത്താപവും അനുതാപവും പുതുക്കവും ദൈവകൃപയുടെ പ്രവാഹത്തിന് അനുപേക്ഷണീയമാണ് എന്ന് യേശു പഠിപ്പിക്കുന്നു.

**പെന്തിക്കോസ്തിയ്ക്കുശേഷം 11–ാം ഞായർ (ജൂലൈ 27)**
**(വി. മർക്കോ. 6:7–13)**

പന്തിരുവരെ തെരഞ്ഞെടുത്ത് ദൗത്യ നിർവ്വാഹകരായി യേശു അയയ്ക്കുന്ന സംഭവമാണ് പ്രതിപാദ്യം.

**അയയ്ക്കപ്പെട്ടവരെന്ന് ബോദ്ധ്യം :–** ഈരണ്ടുപേർ വീതം യേശു ശിഷ്യന്മാരെ അയയ്ക്കുന്നു. ആത്മീയമായും ലൗകീകമായും പരസ്പരം കൈത്താങ്ങൽ നൽകുവാൻ കൂട്ടായ പ്രവർത്തനം അത്യന്താപേക്ഷിതമാണ്. പ്രേഷിത വേലയുടെ വിജയത്തിന് കൂട്ടായ ശൈലി അനുകരണീയമാണ്.

ശിഷ്യന്മാർ തങ്ങൾ അയയ്ക്കപ്പെട്ടവർ (അപ്പോസ്തോലൻ) എന്ന ബോദ്ധ്യം കർത്തവ്യനിർവ്വഹണത്തിന്റെ സുതാര്യതയ്ക്ക് കാരണമാകും. ക്രിസ്തുവിനാൽ തെരഞ്ഞെടുക്കപ്പെട്ടവർക്കും, അയയ്ക്കപ്പെട്ടവർക്കും അവകാശവാദങ്ങളില്ല. അയച്ചവന്റെ ഉദ്ദേശ്യം പൂർത്തീകരിക്കുക എന്നതാണ് അയയ്ക്കപ്പെട്ടവന്റെ കടമ. സ്വന്തകാര്യങ്ങൾക്കും സ്വാർത്ഥലാഭങ്ങൾക്കും അവിടെ പ്രസക്തിയില്ല.

**അനുവർത്തിക്കേണ്ട ശൈലി :-** കുറെ പ്രമാണങ്ങളും ദർശനങ്ങളും സിദ്ധാന്തങ്ങളും അവതരിപ്പിക്കുകയും പഠിപ്പിക്കുകയുമല്ല പ്രേഷിത ദൗത്യം. അവ അനുദിന ജീവിതത്തിൽ ''ജീവിച്ചു കാണിക്കുക'' എന്നതാണ് പരമപ്രധാനം. ക്രിസ്തുശിഷ്യന്റെ ജീവിതവും നടപ്പും തികച്ചും ലളിതമായിരിക്കണം. ഇക്കാര്യത്തിൽ സ്വർഗ്ഗംവിട്ടിറങ്ങി ദാസവേഷം ധരിച്ച ദൈവപുത്രൻ തന്നെയാണ് അവർക്ക് മാതൃക. മായാജാലം കാട്ടി മറുഭാഷയും പറഞ്ഞ് 'കരിസ്മാറ്റിക്കാ'യി വിലസാനല്ല ശിഷ്യനിയോഗം. ദൈവസ്വരൂപമായി ലോകത്തിൽ ദൈവത്തിന്റെ ജീവിക്കുന്ന സാന്നിദ്ധ്യമായി പ്രവർത്തിക്കുകയും ഒപ്പം സകലസൃഷ്ടിയെയും ദൈവോന്മുഖരാക്കി ദൈവതേജസിലേക്ക് നയിക്കുകയുമാണ് അയയ്ക്കപ്പെട്ടവരുടെ ദൗത്യം. മനുഷ്യവർഗ്ഗത്തെ അനുതാപ ജീവിതത്തിലേക്ക് ആനയിക്കുക എന്നതാണ് ക്രിസ്തു ശിഷ്യരുടെ പ്രധാന കർത്തവ്യം. തിന്മയിൽ നിന്നും അധർമ്മത്തിൽ നിന്നും മനുഷ്യരെ ദൈവരാജ്യത്തിലേക്ക് കൈപിടിച്ച് ഉയർത്തുക എന്നതാണ് ശിഷ്യനിയോഗം.

**നിർവ്വഹിക്കേണ്ട ശുശ്രൂഷ :-** ശിഷ്യത്വത്തിന്റെ അളവുകോൽ ശുശ്രൂഷയാണ്. സർവ്വവും സമർപ്പിച്ചുകൊണ്ട് യേശുവിനെ അനുഗമിക്കുവാൻ ഇറങ്ങിത്തിരിച്ചവർ നിർവ്വഹിച്ചത് ഫലകരമായ ശുശ്രൂഷയാണ്. പിശാചുക്കളെ ബഹിഷ്ക്കരിക്കാനും, രോഗികളെ സൗഖ്യമാക്കുവാനും, മരിച്ചവരെ ഉയിർപ്പിക്കുവാനുമുള്ള നൽവരം അവയെല്ലാം തങ്ങളുടെ 'സ്വന്ത ശക്തി'യായി കരുതുന്ന "ആധുനിക അപ്പോസ്തോലന്മാർ" ആത്മീയത വില്പനചരക്കാക്കി ലാഭമുണ്ടാക്കുന്നു. ഭക്തിയും ആത്മീയതയും പണമുണ്ടാക്കുവാനും സുഖമായി ജീവിക്കാനുമുള്ള കുറുക്കു വഴികളായി 'ദൈവദാസ'ന്മാർ പരിഗണിക്കുന്നു. അനേകരെ ശുശ്രൂഷിപ്പാനും തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും ആഗതനായ മനുഷ്യപുത്രൻ അനുവർത്തിച്ച സ്വയപരിത്യാഗം തന്റെ ശിഷ്യന്മാരിൽ നിന്നും പ്രതീക്ഷിക്കുന്നു. "ഞാൻ ഇരിക്കുന്നേടത്ത് എന്റെ ശുശ്രൂഷക്കാരനും ഇരിക്കും ; എനിക്കു ശുശ്രൂഷ ചെയ്യുന്നവനെ പിതാവ് മാനിക്കും" (യോഹ. 12:26) നിലത്തു വീണഴിയുന്ന ഗോതമ്പുമണി പോലെ ക്രൂശിന്റെയും പീഡനത്തിന്റെയും സഹനത്തിന്റെയും മാർഗ്ഗത്തിലൂടെയാണ് "അയയ്ക്കപ്പെട്ടവർ" തങ്ങളുടെ മാറ്റുരച്ച് നോക്കുന്നത്.

**പെന്തിക്കോസ്തിക്ക് ശേഷം 12-ാം ഞായർ (ആഗ. 3) വി. യോഹ. 17:13-26**

മാളികമുറിയിലെ അന്ത്യപ്രഭാഷണവും തുടർന്ന് ഗുരു തന്റെ ശുഷ്യന്മാർക്കുവേണ്ടി നടത്തുന്ന മദ്ധ്യസ്ഥപ്രാർത്ഥനയുമാണ് സുവിശേഷ വിഷയം. ഗുരുശിഷ്യബന്ധത്തിന്റെ മുഴുവൻ കാതലും ഈ പ്രാർത്ഥന വെളിപ്പെടുത്തുന്നു. സ്വയം ശൂന്യവത്കരിക്കപ്പെട്ട ക്രിസ്ത്യാനി ദൈവസ്നേഹത്തിന്റെ തനിനിറം പ്രകടമാക്കുന്ന പ്രാർത്ഥനവരികൾ മഹാപുരോഹിത ദൗത്യത്തിലേക്ക് വിരൽചൂണ്ടുന്നു.

**സത്യത്താലെയുള്ള ശുദ്ധീകരണം**

വി. യോഹന്നാന്റെ സുവിശേഷം ആരംഭിക്കുന്നത് കൃപയും സത്യവും യേശുക്രിസ്തു മുഖാന്തിരം ലോകത്തിലേക്ക് വന്നു എന്ന ആമുഖവാക്കുകകളോടെയാണ്. 14:6ൽ യേശു തന്റെ ദൗത്യം വെളിപ്പെടുത്തുന്നത് ഞാൻ തന്നെ വഴിയും സത്യവും ജീവനുമാണെന്നുള്ള പ്രഖ്യാപനത്തിലൂടെയാണ്. ഞാൻ ആകുന്നവൻ ഞാനാകുന്നു. (പുറ. 3:14) എന്ന മോശയ്ക്ക് സ്വയം വെളിപ്പെടുത്തിയ ദൈവം സനാതനനനും മാറ്റമില്ലാത്തവനുമാണ്. "പുരാതനനായ ദൈവം" മാത്രമേ നിത്യനായിട്ടുള്ളൂ. അവശേഷിക്കുന്നവ എല്ലാം താല്ക്കാലികവും മാറ്റമുള്ളവയുമാണ്. ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും. നിത്യമായി അസ്ഥിത്വമുള്ളത് ദൈവത്തിനും ദൈവവചനങ്ങൾക്കും മാത്രം. ഇന്നലെയും ഇന്നും (സ്ഥലകാലപരിമിതികൾക്കപ്പുറം) നിലനിൽക്കുന്ന ദൈവത്തിന്റെ ഏകജാതൻ തന്റെ ശിഷ്യരെ ശുദ്ധീകരിക്കുന്നത് സത്യത്താലെയാണ്. സകല സത്യത്തിലും നമ്മെ വഴിനടത്തുന്ന പരിശുദ്ധാത്മാവ് സത്യത്തിന്റെ ആത്മാവാണ്. "സ്നേഹത്തിൽ സത്യം സംസാരിച്ചുകൊണ്ട് ക്രിസ്തു എന്ന തലയോളം" (എഫേ 4:15) തന്റെ ശിഷ്യന്മാർ വളരണമെന്ന് ഗുരു ആഗ്രഹിക്കുന്നു. സത്യമായ ദൈവത്തിന്റെ സർവ്വസമ്പൂർണ്ണത ദേഹരൂപത്തിൽ വെളിപ്പെടുത്തിയ ക്രിസ്തുവിനെ ശരിയായി ദർശിക്കുവാനും അനുസരിക്കാനും കഴിയുന്ന ആത്മീയ അനുഭവമാകണം ക്രിസ്തീയ ജീവിതം. യേശുവും പിതാവും ഒന്നായിരിക്കുന്ന പ്രകാരം വിശ്വാസികളും ക്രിസ്തുവിൽ ഒന്നായി തീരണമെന്ന് യേശു ആഗ്രഹിക്കുന്നു. ആദിമസഭ വെച്ചുപുലർത്തിയത് ഈ മനോഭാവമാണ്. വേദനയുടെ, നെടുവീർപ്പിന്റെ പ്രതിസന്ധിയുടെ താഴ്വരകളിൽ തങ്ങൾ ഒന്നാണെന്ന ബോദ്ധ്യം അതിനെ

അതിജീവിക്കുവാനുള്ള കരുത്ത് പകർന്നു.

**പങ്കുവച്ച ദൈവമഹത്വം**

സീനായ് മലയിൽ യഹോവ മോശയ്ക്ക് നൽകിയ കല്പനകൾ യഹോവയുടെ സാക്ഷാൽ സാന്നിദ്ധ്യം തന്നെയായിരുന്നു. കല്പനകൾ ഉള്ളടക്കം ചെയ്ത നിയമപെട്ടകം ദൈവമഹത്വത്തിന്റെ നിവാസസ്ഥാനമായിരുന്നു. (1 രാജു. 8:4–11). അവിടെ പ്രതിഫലിച്ച ദൈവതേജസ്സ് യഹോവയുടെ സാന്നിദ്ധ്യമായിരുന്നു. മഹത്വം (ഖാബോദ്) യിസ്രായേലിൽ നിന്ന് നഷ്ടപ്പെടുന്ന (1 ശാമു 4:22) അനുഭവം ദുരന്തങ്ങളെ വിതച്ചു. ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ടമനുഷ്യനെക്കുറിച്ച് സങ്കീർത്തനക്കാരൻ പറയുന്നു. നീ അവനെ ദൈവത്തേക്കാൾ അല്പം മാത്രം താഴ്ത്തി തേജസ്സും ബഹുമാനവും അവനെ അണിയിച്ചിരിക്കുന്നു. (8:4) പാപവീഴ്ചയുടെ ഫലമായി ആദ്യമനുഷ്യന് നഷ്ടപ്പെട്ട തേജസ്സും മഹത്വവും തിരികെ നല്കാനായിട്ടാണ് ദൈവപുത്രൻ മനുഷ്യപുത്രനായത്. മൺമയനും മരണവിധേയനുമായ മനുഷ്യൻ ദൈവമഹത്വത്തിന്റെ പരിവാഹകരാകണം. മറുരൂപമലയിലെ രൂപാന്തരം പുനരുത്ഥാനത്തിൽ വിശ്വാസികൾ പ്രാപിക്കുന്ന രൂപാന്തരത്തിന്റെ ഒരു മുന്നാസ്വാദനം കൂടിയാണ്. "അന്ത്യകാഹളനാദത്തിങ്കൽ നാമെല്ലാവരും രൂപാന്തരപ്പെടും" (1 കൊരി 15:52,53) അവൻ നമ്മുടെ താഴ്ചയുള്ള ശരീരത്തെ തന്റെ മഹത്വമുള്ള ശരീരത്തോട് അനുരൂപമായി രൂപാന്തരപ്പെടുത്തും. (ഫിലി. 3:21) മഹത്വധാരണം അഥവാ രൂപാന്തരം (മെറ്റമോർഫിസിസ്) ആന്തരീയ മാറ്റം മാത്രമല്ല പ്രകൃതിയും കാലവുമെല്ലാം ഈ രൂപാന്തരത്തിന് വിധേയമായിതീരും. അനാദിയായി പിതാവിൽനിന്നും പുറപ്പെട്ട മഹത്വം തന്റെ അനുഗാമികൾ കാണണം. അതിന് ഞാൻ ഇരിക്കുന്ന ഇടത്ത് അവരും എന്നോട് കൂടെ ഇരിക്കണം. ലോകത്തിൽ ദൈവത്തിന്റെ സജീവസാന്നിദ്ധ്യമായി നിലകൊള്ളുവാനും ദൈവസൃഷ്ടിയെ ദൈവസാന്നിദ്ധ്യം കൊണ്ട് നിറച്ച് ദൈവോന്മുഖമാക്കി രൂപാന്തരപ്പെടുത്തുവാനും തന്റെ ശിഷ്യർ പ്രാപ്തരാകുവാൻ യേശു പ്രാർത്ഥിച്ചുകൊണ്ടേയിരിക്കുന്നു.

**കൂടാരപെരുന്നാളിനുശേഷം 1–ാം ഞായർ (ആഗ. 10) വി. മത്താ. 21:28–32**

ഏറ്റവും ചെറിയ ഉപമയിൽ കൂടി ഏറ്റവും വലിയ കാര്യം യേശുവെളിപ്പെടുത്തുന്നു. ഇന്നു എന്റെ മുന്തിരിതോട്ടത്തിൽ പോയി വേലചെയ്യുക. സ്നേഹവാനായ ഒരേപിതാവിന്റെ രണ്ടുമക്കളുടെ വ്യത്യസ്തമായ പ്രതികരണമാണ് ഉപമയുടെ ഉള്ളടക്കം. വാക്കുകളിൽ വരച്ചുകാട്ടുന്നില്ലെങ്കിലും സ്വജീവിതംകൊണ്ട് അനുപമായ അനുസരണം വ്യക്തമാക്കിയ മൂന്നാമത്തെ മകന്റെ മാതൃകയാണ് ഉപമയുടെ സന്ദേശവും സാരാംശവും.

**അനുതപിച്ച ഒന്നാമൻ**

രണ്ടുമക്കളിൽ ഒന്നാമൻ പിതാവിന്റെ കല്പനയ്ക്ക് നിഷേധാത്മകമായ മറുപടി പറഞ്ഞെങ്കിലും പിന്നീട് അനുതപിച്ച് തന്നോട് ആവശ്യപ്പെട്ടകാര്യം ചെയ്യുന്നു. രണ്ടാമൻ പിതാവിന്റെ കല്പനയ്ക്ക് അനുകൂലമായി മറുപടി പറഞ്ഞുവെങ്കിലും അത് വാക്കിൽ മാത്രം ഒതുങ്ങി. ഒരേ പിതാവിന്റെ ഒരേ കല്പന. വ്യത്യസ്തമായ പ്രതികരണങ്ങൾ. യേശുപറയുന്ന ഉപമയുടെ പശ്ചാത്തലംകൂടി തിരിച്ചറിയണം. ന്യായപ്രമാണം അനുഷ്ഠിക്കുന്നതിൽ തീഷ്ണത പുലർത്താതെ കഠിനാദ്ധ്വാനികളായി ഉപജീവനം കഴിച്ച മണ്ണിന്റെ മക്കൾ (അംഹാരസ് – Sons of Soil) മതം അവജ്ഞയോടെ കണ്ടിരുന്ന ചുങ്കക്കാരും, പാപികളും, വേശ്യകളും (അനാവിം) എന്നിവർ ഒന്നാമന്റെ പ്രതീകമാണ്. എങ്കിലും യോഹന്നാന്റെ മാനസാന്തര സന്ദേശവും യേശുവിന്റെ അനുതാപ ആഹ്വാനവും മനംതിരിഞ്ഞ് രക്ഷയുടെ സന്തോഷം അനുഭവിക്കുവാൻ അവർക്ക് കാരണമായി. അനുതപിക്കുന്ന പാപിയെക്കുറിച്ചു സ്വർഗ്ഗത്തിൽ ഉണ്ടാകുന്ന മഹാസന്തോഷം സുവിശേഷത്തിന്റെ മുഖ്യപ്രമേയമാണ്. വഴിതെറ്റിനടന്നവരെങ്കിലും അനുതപിച്ച് നേർവഴിക്ക് വന്നവർ പിതാവിന്റെ ഇഷ്ടഭാജനങ്ങൾതന്നെ

**മറുതലിച്ചു ഇളയവൻ**

രണ്ടാമൻ പ്രതിനിധാനം ചെയ്യുന്നത് മതപണ്ഡിതന്മാരായ ശാസ്ത്രിമാരെയും ന്യായപ്രമാണവക്താക്കളായ പരീശന്മാരെയുമാണ്. വേദപരിജ്ഞാനവും വാചാലമായി പ്രസംഗിക്കുവാനുള്ള കഴിവുമല്ല ആത്മീയതയുടെ അളവുകോൽ. ഇവ പലപ്പോഴും സ്വയം നീതീകരണത്തിലേക്കും ആത്മപ്രശംസയ്ക്കും വഴിമരുന്നിടും. ദൈവസന്നിധിയിൽ സ്വയം നീതീകരണം നടത്തുന്ന പരീശനും അനുതപിച്ച് ആരാധിക്കുന്ന ചുങ്കക്കാരനും നമുക്ക് ചൂണ്ടുപലകയാണ്. അഹന്തയും സ്വാർത്ഥതയും ദുരഭിമാനവും താൻപോരിമയുമാണ് അനുതാപത്തിന് വിഘാതമായി നിൽക്കുന്നത്. ദൈവസന്നിധിയിൽ നാം എടുത്ത തീരുമാനങ്ങളും വാഗ്ദാനങ്ങളും നിറവേറ്റുവാൻ എത്രമാത്രം കഴിഞ്ഞിട്ടുണ്ട് എന്ന് ശാന്തമായി വിലയിരുത്തണം. അനുതപിക്കുവാൻ അറിവും അവസരവും ലഭിച്ചിട്ടും കഠിനഹൃദയരായി രണ്ടാമനെപ്പോലെ ദൈവരാജ്യത്തിന്റെ ക്ഷണം നിഷേധിച്ചു ദൈവകൃപയുടെ പരിധിയിൽനിന്നും വഴിമാറുകയല്ലേ എന്ന് ചിന്തിക്കണം. ദൈവാനുഭവത്തിലേക്ക് വളരുംതോറും വിശുദ്ധനാണ് ഞാൻ എന്ന ചിന്തയല്ല; ദൈവവിശുദ്ധിയുമായി താരതമ്യപ്പെടുത്തുമ്പോൾ ഞാൻ ഇപ്പോഴും പാപിയാണ്. പാപികളിൽ പ്രധാനിയാണ്.

കൂടുതൽ വിശുദ്ധിയിലേക്ക് ഇനിയും വളരെയേറെ വളരുവാനുണ്ട് എന്ന ബോദ്ധ്യം ഉണ്ടാകണം. ഞാൻ ശുദ്ധിയില്ലാത്ത അധരങ്ങൾ ഉള്ള മനുഷ്യൻ എന്ന് ഏറ്റുപറഞ്ഞ യെശയ്യാവിനെപ്പോലെ, ഞാൻ അരിഷ്ടമനുഷ്യൻ എന്ന് ഉദ്ഘോഷിക്കുന്ന പൗലൂസിനെപ്പോലെ സ്വന്തകുറവുകൾ കാണുവാനും ഏറ്റുപറയുവാനും പരിശുദ്ധാത്മാവ് നമ്മെ പ്രേരിപ്പിക്കുന്നു. ദൈവാത്മസാന്നിദ്ധ്യത്തിന്റെ ലക്ഷണമാണ് അനുതാപം.

മാതൃകാപരമായ ദൃഷ്ടാന്തം മൂന്നാമത്തെ മകന്റെ ജീവിതമാണ്. പിതാവിനോടൊപ്പം ഇരിക്കേണ്ടവൻ മുന്തിരിതോപ്പിലേക്ക് കടന്നുവന്ന് പിതാവിന്റെ ഇഷ്ടം പൂർത്തീകരിച്ച് പിതാവിനോടൊപ്പം വാഴുന്ന ദൈവപുത്രന്റെ അനുകരണീയ ശൈലിയിലേക്ക് വളരുവാനുള്ള ആഹ്വാനമാണ് ഈ ഉപമയുടെ എഴുതാപ്പുറം.

**വാങ്ങിപ്പിനുശേഷം ഒന്നാം ഞായർ (ആഗ. 17) (വി.ലൂക്കോ 6:39–45)**

യേശുവിന്റെ താഴ്‌വര പ്രസംഗത്തിലെ പ്രൗഢഗംഭീരവും ലളിതസുന്ദരവുമായ മാർഗ്ഗനിർദ്ദേശങ്ങളാണ് സുവിശേഷ ഉള്ളടക്കം. ഇരുട്ടിലാണ് വെളിച്ചത്തിന് പ്രസക്തിയേറുന്നത്. നട്ടുച്ചവെളിച്ചത്തിൽ കടന്നുവരുന്ന മിന്നമിനുങ്ങിനെ ആരും ശ്രദ്ധിക്കാറില്ല. കൂരിരുട്ടുകീറി കടന്നുവരുന്ന മിന്നാമിനുങ്ങ് താരകം പോലെ പ്രകാശിക്കും. ക്രിസ്തു ഇരുട്ടിലേക്ക് വന്ന വെളിച്ചമാണ്. നല്ലവനോട് നല്ലവൻ കൂട്ടുകൂടിയാൽ ആരും അത് ഗൗനിക്കാറില്ല. ദുഷ്ടന്മാരോട് ചേരുന്ന പാപിയേയും ശ്രദ്ധിക്കാറില്ല. എന്നാൽ പാപികളുടെ ഇടയിലേക്ക് വന്ന നല്ലവനെ ലോകം ശ്രദ്ധിച്ചു. ലോകഗതിയിൽ നിന്ന് വ്യതിചലിച്ച് വ്യത്യസ്ഥനായ അത്ഭുത ഗുരുവേപ്പറ്റി ലോകം പലതും പറഞ്ഞു. ചുങ്കക്കാരുടേയും പാപികളുടേയും ആട്ടിടയന്മാരുടേയും മനുഷ്യത്വം തിരിച്ചറിഞ്ഞ് താഴ്‌വരയുടെ പച്ചപ്പുൽത്തകിടികളിൽ ഇരുട്ടിന്റെ അഗാധങ്ങളിൽപോലും വെളിച്ചം കണ്ടെത്തി മനുഷ്യത്വത്തിന്റെ പുതിയ ഇതിഹാസം രചിച്ചു.

**വഴികാട്ടി കുരുടനായാൽ**

ഭാരതീയ പാരമ്പര്യത്തിൽ അന്ധകാരത്തെ രോധിക്കുന്നവനാണ് ഗുരു. മാർഗ്ഗം കണ്ടെത്തി അത് അന്വേഷികൾക്ക് കാട്ടികൊടുക്കുന്നവനാണ് ഗുരു. അയാൾ വഴി അറിഞ്ഞിരിക്കണം. വഴിയും സത്യവും ജീവനും താനാണെന്ന് പ്രഖ്യാപിച്ച ഗുരുവിനെ ആത്മാവിലും സത്യത്തിലും അനുഭവിച്ചറിയുന്നവനാണ് യഥാർത്ഥ ഗുരു. നിത്യജീവനെക്കുറിച്ചുള്ള അജ്ഞതയും, പാപശക്തിയും, ലൗകീക സുഖസൗകര്യങ്ങളിൽ മാത്രം ദൃഷ്ടിവെച്ചു അന്ധതയുടെ ഭാഗമായി പ്രകാശത്തിന്റെ ഉത്ഭവമായ ദൈവത്തിൽനിന്ന് വഴുതിമാറുവാൻ പ്രേരിപ്പിക്കുന്നു. പ്രകാശത്തിൽ നിന്നുള്ള പ്രകാശമായ ക്രിസ്തുവിനെ അംഗീകരിക്കുവാനും വിശ്വസിക്കുവാനും മടികാണിച്ച യഹൂദന്മാരുടെ അവിശ്വാസവും അഹങ്കാരവും കുരുടത്തമായി വ്യാഖ്യാനിക്കുന്നു. ലക്ഷ്യം വ്യക്തമായാൽ അത് പ്രാപിക്കുവാനുള്ള ആവേശവും ഉത്സാഹവും വികാരങ്ങളുടെ വേലിയേറ്റങ്ങളായി നമ്മിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങും. ഉത്സാഹത്തെ കർമ്മപഥത്തിലെത്തിക്കുവാനാവശ്യമായ ദൈവീക ഊർജ്ജവും ശക്തിയും പരിശുദ്ധാത്മാവ് നമുക്ക് നൽകും. "അലസതലേശം ബാധിച്ചാൽ" ലക്ഷ്യത്തെക്കുറിച്ചുള്ള ബോധ്യം നഷ്ടപ്പെട്ട് നാം നിഷ്ക്രിയരും നിരാശരുമായി മാറുന്നു.

**കണ്ണിലെ കോൽ**

കാഴ്ചയെ വികലമാക്കുന്നത് കണ്ണിൽ അവശേഷിക്കുന്ന കോലുകളാണ്. ഈ കോലുകളെ സൗകര്യവും സന്തോഷകരവും അഭിമാനകരവുമായി കരുതുന്നിടത്തോളം വീക്ഷണം വികലമായിരിക്കും. നമ്മുടെ കാഴ്ചയിൽ സൂക്ഷിക്കുന്ന കോലിനെക്കുറിച്ച് വ്യക്തമായ ബോദ്ധ്യവും അറിവും അത് കണ്ണിൽ നിന്ന് ദൂരീകരിക്കാനാവശ്യമായ മനസ്സൊരുക്കവും അത്യന്താപേക്ഷിതമാണ്. കാഴ്ചയെ ശുദ്ധീകരിക്കുമ്പോഴാണ് നമുക്ക് ഹൃദയദൃഷ്ടി പ്രകാശിച്ച് ദൈവദർശനം സാദ്ധ്യമാക്കുന്നത്. കാഴ്ചയിൽ പതിക്കുന്ന കരടുകളാണ് ക്രമേണ കോലുകളായി രൂപപ്പെടുന്നത്. ☐

## ബെസ്റ്റ് യൂണിറ്റ് അവാർഡ്

ചെങ്ങന്നൂർ ഭദ്രാസനത്തിലെ എല്ലാ ദൈവാലയങ്ങളിലെയും ബാലസമാജ യൂണിറ്റുകളെ ഉൾപ്പെടുത്തി ഒരു വർഷത്തെ പ്രവർത്തനങ്ങളുടെ അടിസ്ഥാനത്തിൽ ഭദ്രാസനത്തിലെ ബെസ്റ്റ് യൂണിറ്റിന് ഒരു അവാർഡ് നൽകുന്നതിന് ബാലസമാജം ഭദ്രാസന കമ്മറ്റി നിശ്ചയിച്ചിരിക്കുന്നു. പ. മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ അനുസ്മരണാർത്ഥം 2008 ജൂലൈ മാസം 27–ാം തീയതി ഞായറാഴ്ച ഭദ്രാസനതല ക്വിസ് മത്സരവും, മലങ്കര സഭയുടെ ഗാനകോകുലം ആയിരുന്ന ഭാഗ്യസ്മരണാർഹനായ പുത്തൻകാവിൽ കൊച്ചു തിരുമേനിയുടെ അനുസ്മരണാർത്ഥം 2008 ആഗസ്റ്റ് 24–ാം തീയതി ഭദ്രാസനതല സംഗീത മത്സരവും നടത്തുന്നു.

കാഴ്ചപ്പാട്

പി. എം. ജേക്കബ്, മെഴുവേലി

# ദൈവത്തിനുവേണ്ടി നേടിയവർ സ്വയം ത്യജിച്ചവർ

മാർ പത്രോസ് – പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ ജൂൺ മാസത്തിൽ സഭ ആചരിച്ചു. സഭയുടെ കെട്ടു പണിക്കായും ദൈവരാജ്യത്തിന്റെ സുവിശേഷത്തിനായും ജീവിതം ഉഴിഞ്ഞുവച്ച ശ്ലീഹന്മാരാണവർ. ക്രിസ്തീയ സഭയുടെ ഉത്ഭവത്തിൽ യഹൂദന്മാരിൽ നിന്നുള്ളവരായിരുന്നു സഭയിൽ ഉണ്ടായിരുന്നത്. എന്നാൽ സകല ജാതികളെയും ശിഷ്യന്മാരാക്കി കൊൾവിൻ എന്ന് കർത്താവ് കൽപ്പിച്ചതനുസരിച്ച് വിജാതീയരെ സഭയിലേക്ക് ചേർക്കുവാൻ പ്രത്യേകം താല്പര്യം പ്രകടിപ്പിച്ച ആളാണ് പത്രോസ്. യേശുക്രിസ്തുവിന്റെ രക്ഷ സകല മനുഷ്യവർഗത്തിനും വേണ്ടിയാണെന്നുള്ള ചിന്തയാണ് അതിനാധാരം. കൈസര്യയിൽ വച്ച് ആണ് ആദ്യമായി വിജാതീയരെ സഭയിലേക്ക് ചേർത്തത് (അപ്പോ: പ്ര: 10: 44–48). എന്നാൽ പൗലോസ് ശ്ലീഹാ സഭയുടെ വളർച്ചയിലും വ്യാപ്തിയിലും വലിയ പങ്ക് വഹിച്ച ആളാണ്.

ബന്യാമീൻ ഗോത്രക്കാരനും പരീശ വിഭാഗത്തിൽപ്പെട്ടവനുമായ പൗലോസ് ക്രിസ്തീയ വിശ്വാസികളെ പ്രാരംഭത്തിൽ ഉപദ്രവിച്ചിരുന്നെങ്കിലും യേശുക്രിസ്തുവിന്റെ ദർശനം നേരിട്ട് ലഭിച്ചതിനു ശേഷം കർത്താവിനു വേണ്ടിയും സുവിശേഷത്തിനു വേണ്ടിയും തന്റെ ജീവിതം അർപ്പിച്ച വ്യക്തിയാണ്. പരിശുദ്ധാത്മ പ്രേരിതനായി പൗലോസ് കരയും കടലും കടന്ന് റോമ സാമ്രാജ്യത്തിന്റെ മിക്ക കേന്ദ്രങ്ങളിലും സുവിശേഷം അറിയിക്കുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തു. “ഞാൻ ക്രിസ്തുവിനോട് കൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നത്” എന്ന് പൗലോസ് പറയുമ്പോൾ (ഗലാ. 2:20) യേശുവിനെ നേടാനുള്ള താൽപര്യമാണ് അതിലുള്ളത്. തന്നെത്താൻ ത്യജിക്കുവാൻ നാം സന്നദ്ധരാകുമ്പോൾ മാത്രമേ യേശുവിനെ നേടാനുള്ള വഴി തുറന്ന് കിട്ടുകയുള്ളൂ. നേട്ടങ്ങൾ നല്ലതു തന്നെ എന്നാൽ നേടുന്നതിനുള്ള വ്യഗ്രത നമ്മെ തകർത്ത് കളയുന്നതാണ്.

പലപ്പോഴും ഭൗതിക നേട്ടങ്ങളാണ് ജീവിതത്തിന്റെ ലക്ഷ്യം. ആദ്ധ്യാത്മിക നേട്ടങ്ങൾ പോലും ഭൗതിക നേട്ടങ്ങൾക്കുള്ള മുഖാന്തിരമായി കാണുന്നവർ ചുരുക്കമല്ല. ജീവിത ലക്ഷ്യം ഭൗതിക നേട്ടങ്ങളാകുമ്പോൾ നാം തികഞ്ഞ സ്വാർത്ഥമതികളായി തീരുന്നു. “അവർ ദൈവഭക്തി ആദായ സൂത്ര”മെന്ന് വിചാരിക്കുന്നു (1 തീമോ. 6:5). ഭക്തി മാർഗം ആദായ മാർഗമായി തീരുമ്പോൾ നാം ദൈവത്തിൽ നിന്നും എത്രമാത്രം അകന്നു പോകുന്നു എന്ന് ചിന്തിക്കണം. ഭൗതികാനുഗ്രഹങ്ങൾ ദൈവത്തിന്റെ ദാനമാണെന്ന് നാം തിരിച്ചറിയാതെ പോകുന്നു.

പൗലോസ് ശ്ലീഹായെപ്പോലെ ദൈവത്തെ നേടുവാനാഗ്രഹിക്കുന്നുവെങ്കിൽ സ്വയം ത്യജിക്കുവാൻ സന്നദ്ധനായേ മതിയാകൂ. ത്യജിക്കുക എന്നാൽ നേടുന്നതിനുള്ള വ്യഗ്രത കൈവെടിയുക മാത്രമല്ല, ദൈവ ദത്തമായി സിദ്ധിച്ച അനുഗ്രഹങ്ങൾ ആവശ്യത്തിലിരിക്കുന്നവരുമായി പങ്കുവയ്ക്കുന്നതിനുള്ള സന്നദ്ധത കൂടിയാണ്. ആവശ്യത്തിലിരിക്കുന്ന ഒരു മനുഷ്യൻ നമ്മുടെ സമീപത്തുള്ളപ്പോൾ നമുക്ക് ലഭിച്ച അനുഗ്രഹങ്ങൾ നമുക്കുവേണ്ടി മാത്രം വേർതിരിപ്പാൻ നമുക്ക് അവകാശമില്ല. അനുഗ്രഹങ്ങൾ ദൈവനാമ മഹത്വത്തിനായി സമർപ്പിക്കപ്പെടണം. അനുഗ്രഹങ്ങൾ പങ്കുവയ്ക്കുമ്പോഴാണ് അവ അനുഗ്രഹമായി തീരുന്നത്. പങ്കുവയ്ക്കാമെന്നല്ലാതെ സ്വയമായി ഉപയോഗിക്കുവാൻ ദൈവം ഒരനുഗ്രഹവും നൽകിയിട്ടില്ല. ശ്ലീഹന്മാരുടെ പ്രവർത്തനങ്ങൾ അതിന് മാതൃകയാണ്. ‘ഒരുവൻ എന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ’ എന്ന് കർത്താവ് പറയുന്നു. ക്രൂശ് എന്നത് സാധാരണയായി കഷ്ടത എന്ന് നാം അർത്ഥമാക്കാറുണ്ട്. എന്നാൽ കഷ്ടതകൾ എല്ലാം ക്രൂശ് ആണെന്ന് പറയുന്നത് ശരിയല്ല. നാം അനുഭവിക്കുന്ന മിക്ക കഷ്ടതകളും വേദനകളും സഹിക്കുകയല്ലാതെ അവയെ നീക്കി കളയുവാൻ നമുക്ക് കഴിവില്ലാത്തതുകൊണ്ടാണ് നാം അനുഭവിക്കുന്നത്. യേശു ക്രിസ്തു ക്രൂശ് സഹിച്ചത് അത് ഒഴിവാക്കാൻ കഴിയാഞ്ഞിട്ടല്ല പിതാവിന്റെ ഹിതം നിറവേറ്റുവാൻ സമർപ്പിച്ചതുകൊണ്ടാണ്. അതിനർത്ഥം ദൈവേഷ്ടം നിറവേറണമെങ്കിൽ നാം കഷ്ടത സഹിക്കാതെ കഴിയില്ല എന്നാണ്. യേശുവിന്റെ മാർഗ്ഗം സ്വയം രക്ഷപെടുന്ന മാർഗ്ഗമല്ല. മറ്റുള്ളവർ രക്ഷപെടുന്നതിനുവേണ്ടി സ്വയം മരണം വരിക്കാൻ തയ്യാറാകുന്ന മാർഗമാണ്. ഈ മാർഗം നമ്മുടെ ജീവിതമാർഗമായി സ്വീകരിപ്പാൻ നമുക്ക് കഴിയണം. ഇല്ലെങ്കിൽ യേശുവിന്റെ അനുയായികളായിരിപ്പാൻ നമുക്ക് കഴിയില്ല. പൗലോസ് ശ്ലീഹാ വീണ്ടും പറയുന്നു : “ക്രൂശിക്കപ്പെട്ട യേശുവിനെ അല്ലാതെ മറ്റൊന്നുമറിയാത്തവനായി നിങ്ങളുടെ ഇടയിൽ ഇരിക്കണം” എന്ന് ഞാൻ നിർണ്ണയിച്ചു (1 കൊരി. 2:2). സ്വയം രക്ഷപെടുന്നതിനുള്ള വഴികളെക്കുറിച്ച് ചിന്തിക്കാതെ സമൂഹത്തിന്റെ അനുഗ്രഹത്തിനുവേണ്ടി മാത്രം ജീവിക്കുന്ന അനുഭവം. ഈ ഭാവം നമുക്ക് ഉൾക്കൊള്ളുവാൻ കഴിയുമ്പോൾ യേശുവിനെ അനുഗമിക്കുന്നവരായി മാറാൻ കഴിയും. □

ബാലപത്രിക

ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ

# ചക്കരമാവും ആൽമരവും

സ്നേഹമുള്ള കൂട്ടുകാരെ,

ഒരുകൂട്ടം വിദ്യാർത്ഥികൾ സ്ക്കൂളിൽ നിന്നും ഉച്ചയ്ക്കുശേഷം സമീപത്തുള്ള ഒരു കുന്നിന്റെ മുകളിലേക്ക് യാത്രതിരിച്ചു. അവിടെ പണ്ട് നിലനിന്നിരുന്ന ഒരു ക്ഷേത്രത്തിന്റെ അവശിഷ്ടവും അതിനു സമീപം പടർന്നു പന്തലിച്ചുനിൽക്കുന്ന ഒരു പേരാൽമരവും അവർ കണ്ടു. അവരുടെ പ്രോജക്ടിന്റെ ഭാഗമായി ആ ക്ഷേത്രത്തിന്റെ പൂർവ്വകാല ചരിത്രത്തെപ്പറ്റി അന്വേഷിക്കുമ്പോൾ പഞ്ഞിപോലെ നരച്ച താടിയും ഭസ്മക്കുറിയും കാഷായ വസ്ത്രവും ധരിച്ച വൃദ്ധനായ ഒരു സന്ന്യാസി അവിടെ എത്തി. അദ്ദേഹം ക്ഷേത്രത്തിന്റെ ചരിത്രവും അതിന്റെ നാശത്തിനിടയാക്കിയ സംഭവവുമെല്ലാം കുട്ടികൾക്ക് പറഞ്ഞുകൊടുത്തു.

പിന്നീട് അദ്ദേഹം ആൽമരത്തെക്കുറിച്ച് പറഞ്ഞുതുടങ്ങി. നോക്കൂ, ഈ മഹാവൃക്ഷം നല്ല തണലേകുന്നുണ്ട്. ഇതിന്റെ കൊമ്പുകളിൽ പക്ഷികൾ കൂടുകൂട്ടി പാർക്കുന്നുണ്ട്. പക്ഷേ ഇതിന്റെ പിന്നിൽ ഒരു ദുഃഖ കഥയുണ്ട്.

കുട്ടികൾ ഒന്നായി ചോദിച്ചു. അതെന്താ അപ്പൂപ്പാ? സന്ന്യാസി പറഞ്ഞു. എന്റെ ബാല്യകാലത്ത് ഈ തറയിൽ ഒരു നല്ല ചക്കരമാവ് നിൽപ്പുണ്ടായിരുന്നു. മാമ്പഴം പറിക്കാനും ഊഞ്ഞാലാടാനും വിശ്രമിക്കാനുമൊക്കെ ഞങ്ങൾ ഈ തറയിൽ വന്നിരുന്നു. ആ മാവിന്റെ പൊത്തിൽ ഒരു പേരാലിൻ തൈ കിളിർത്തു മെല്ലെ വളർന്നുവന്നു. അത് ആരും ഗൗനിച്ചില്ല. ചക്കരമാവിന്റെ ചോരയും നീരും ഊറ്റികുടിച്ചുകൊണ്ട് പേരാൽ വളർന്നു. അതിന്റെ വേരുകൾ മാവിന്റെ തായ്ത്തടി പൊതിഞ്ഞു. അതോടൊപ്പം മാവ് ഉണങ്ങിപ്പോയി. അപ്പൂപ്പൻ താടി തടവി. കഥകേട്ട് കുട്ടികൾ സന്തോഷിച്ചു. അപ്പോൾ സന്ന്യാസി പറഞ്ഞു. ഈ മാവിന്റെ കഥ ഒരു പാഠം പഠിപ്പിക്കുന്നു.

ഈശ്വരൻ നമ്മെ ഓരോരുത്തരെയും സൃഷ്ടിച്ചിരിക്കുന്നത്, മധുരക്കനികൾ പൊഴിക്കുന്ന ചക്കരമാവുകളായിട്ടാണ്. പക്ഷേ നമ്മിൽ പറ്റിക്കൂടുന്ന പേരാലിൻ തൈകളുടെ അഥവാ ദുശീലങ്ങളുടെ വേരുകൾ നമ്മുടെ ജീവിതത്തെ നശിപ്പിക്കുന്നു.

സാവധാനത്തിൽ നമ്മിൽ കയറുന്ന പല ദുഃസ്വഭാവങ്ങളും കാലക്രമത്തിൽ നമ്മെ നശിപ്പിക്കുന്നു. നമ്മെ വഴിതെറ്റിക്കുന്ന സാഹചര്യങ്ങളെ തുടക്കത്തിലേ നുള്ളിക്കളഞ്ഞ് നശിപ്പിച്ചില്ലെങ്കിൽ അവ നമ്മുടെ ജീവിതത്തെ നശിപ്പിക്കും.

കൂട്ടുകാരുടെ ജീവിതമാകുന്ന ചക്കരമാവുകളിൽ അതിനെ നശിപ്പിക്കുവാൻ പാഴ്ചെടികൾ വളരുവാൻ ഒരിക്കലും അനുവദിക്കരുത്. നമ്മുടെ ജീവിതം വിലപ്പെട്ടതാണ്. സൃഷ്ടാവ് ആഗ്രഹിക്കുന്ന വിധത്തിൽ എന്നും അതിൽനിന്നും മധുരമൂറുന്ന ഫലങ്ങളും സുഗന്ധപുഷ്പങ്ങളും ഉണ്ടാക്കുവാൻ ശ്രമിക്കാം.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹപൂർവ്വം

ആനിച്ചേച്ചി.

## വിദ്യാജ്യോതി

അറത്തിൽ സെ. ജോർജ്ജ് ഓർത്തഡോക്സ് മഹാഇടവകയിൽ ഈ വിദ്യാരംഭ വർഷം വിദ്യാജ്യോതി നടത്തി. 180ൽപരം കുട്ടികൾ പങ്കെടുത്തു. വിദ്യാഭ്യാസ രംഗത്ത് നവീനമായുള്ള മാറ്റങ്ങളും അതിനുള്ള മാർഗ്ഗങ്ങളും വിദ്യാഭ്യാസരംഗത്ത് ദൈവീകരായി വളർന്നുവരേണ്ട ആവശ്യകതയും ക്ലാസ്സുകളിൽ മുന്നിട്ടു നിന്നു. മെയ്മാസം 25-ാം തീയതി ഞായറാഴ്ച വി. കുർബ്ബാനയെ തുടർന്ന് വികാരി ഫാ. മത്തായികുന്നിൽ അദ്ധ്യക്ഷതവഹിച്ചു. നാഗപ്പൂർ സെമിനാരി പ്രൊഫസർ റവ. ഫാ. ഷാജി പി. ജോൺ മർത്തമറിയം സമാജം സെക്രട്ടറി ശ്രീമതി ബിൻസി റെജി എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി.

വേദപരിചയം ക്വിസ്

# പദപ്രശ്നം-11

ജിജി പണിക്കർ കെ. വൈരമൺ
അങ്ങാടിയ്ക്കൽ സൗത്ത് പി. ഒ., ചെങ്ങന്നൂർ 689 122
PH; 9447682782

**സൂചനകൾ**

**വലത്തോട്ട്**

1. ലിബിയ എന്നാണ് ഈ സ്ഥലത്തിന്റെ ഇപ്പോഴത്തെ പേര് (3)
2. ഹിന്ദുദേശം മുതൽ കൂശ് വരെയുള്ള സംസ്ഥാനങ്ങൾ വാണ രാജാവിന്റെ തലസ്ഥാന നഗരം (3)
3. ദൈവത്തിന്റെ പെട്ടകം മൂലം ഈ അസ്തോദ്യ ദേവന്റെ പതനം സംഭവിച്ചു. (3)
4. ഗർഭിണിയായിരുന്നപ്പോൾ, സൗന്ദര്യവതിയായ ഈ സ്ത്രീയോട് യഹോവയുടെ അരുളപ്പാട്: "രണ്ടു ജാതികൾ നിന്റെ ഗർഭത്തിൽ ഉണ്ട്; രണ്ട് വംശങ്ങൾ നിന്റെ ഉദരത്തിൽ നിന്നുതന്നെ പിരിയും" (3)
6. "ഞാൻ സീയോനിലേക്കു മടങ്ങിവന്ന് യരുശലേമിന്റെ മദ്ധ്യേ വസിക്കും" എന്ന അരുളപ്പാട്, ഈദ്ദോ പ്രവാചകന്റെ കൊച്ചുമകനായ ഈ പ്രവാചകനുണ്ടായി. (4)
8. നല്ല തണൽ ഉണ്ടെന്ന് ഹോശയാ പറഞ്ഞ സസ്യം ? (5)
9. ഇന്ത്യ മുതൽ എത്യോപ്യ വരെയുള്ള 127 സംസ്ഥാനങ്ങൾ ഭരിച്ച രാജാവ് ? (5)
11. പഴയനിയമ പുസ്തകത്തിൽ സ്ഥാനമുള്ള ഒരു ജല ജീവി ? (4)
12. "ജാതികളുടെ പ്രവാചകൻ " (4)
14. പത്രോസ് ശ്ലീഹായുമായി ബന്ധമുണ്ട് ഈ ദൈവാലയ ഗോപുരത്തിന് (3)
15. "ഞാൻ ആകാശത്തെയും ഭൂമിയെയും ഇളക്കും ; ഞാൻ രാജ്യങ്ങളുടെ സിംഹാസനം മറിച്ചിടും ; ജാതികളുടെ രാജ്യങ്ങളുടെ ബലം നശിപ്പിച്ചു കളയും." ഇതാരുടെ പ്രവചന പുസ്തകത്തിൽ ? (3)
16. ഫീനെഹാസിന്റെ മകൻ ? (4)
17. ഹോശയാ പ്രവാചകന്റെ പിതാവ് (3)
18. ബൈബിളിൽ ഇന്ത്യയെപ്പറ്റി പരാമർശിക്കപ്പെടുന്ന പുസ്തകം? (3)
19. ഇവിടെ ഇസഹാക്ക് കിണറുകൾ കുഴിച്ചു (3)

**താഴോട്ട്** :

1. "കർത്താവേ, ഞങ്ങളുടെ മേൽ കരുണയുണ്ടാകണമേ" എന്നർത്ഥം (7)
2. "വാങ്ങിപ്പ്" എന്നാണ് ഈ സുറിയാനി വാക്കിനർത്ഥം (3)
3. ഈ രാജാവാണ് ദാനിയേലിനെ സിംഹക്കുഴിയിലിട്ടത്. (4)
5. ഫിലിപ്പോസിന്റെ ജന്മസ്ഥലം (5)
7. യേശുവിനെ കൈക്കൊള്ളാത്ത ശമര്യക്കാരെ സ്വർഗ്ഗത്തിൽ നിന്ന് അഗ്നിയിറക്കി ദഹിപ്പിക്കാൻ ആഗ്രഹിച്ച ശിഷ്യന്മാരിലൊരുവൻ (4)
9. സഖര്യാ പുരോഹിതന്റെ കുടുംബം ? (3)
10. എബ്രായരുടെ 12 മാസങ്ങളിലൊന്ന് (3)
11. (പൗലോസായ) ശൗലിന് ഈ രോഗം ബാധിച്ചിരുന്നു (3)
12. യാക്കോബിന്റെ പുത്രന്മാരിലൊരുവൻ (4)
13. "യഹൂദ രാജാവ് ; 41-ാം വയസിൽ ഭരണം തുടങ്ങി ; 17 വർഷം അവൻ യറുശലേമിൽ വാണു ; അമ്മോന്യ സ്ത്രീയായ നയമാ അമ്മ; അബിയം മകൻ" ; രാജാവ് ആര് ? (4)
14. ഈ സ്ഥലത്തു വച്ച് കർത്താവ് ശമര്യ സ്ത്രീയുമായി സംഭാഷിച്ചു (3)

**ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി ഓഗസ്റ്റ് – 5**



ബഥേൽ പത്രിക പദപ്രശ്നം–10

**പദപ്രശ്നം – 9 ശരിയുത്തരം അയച്ചവർ** :

(1) ശ്രീമതി എലിസബത്ത് ജോൺ, കപ്ലാച്ചേരിൽ ഹൗസ് (2) അഞ്ചു മറിയം ജോർജ്, തെങ്ങുംതറയിൽ ഹൗസ് (3) ശ്രീമതി സൂസമ്മ വർഗ്ഗീസ്, ഇടക്കല്ലൂർ മലയിൽ (4) ശ്രീമതി പി. റ്റി. ഏലിയാമ്മ കുന്നംപള്ളി കുഴിയിൽ (5) ശ്രീമതി ഏലിയാമ്മ ജോർജ്ജ്, മണലിൽ വീട് (6) റിൻസി എം. പീറ്റർ, പുത്തൻവിളയിൽ (7) ശ്രീമതി സാലി തോമസ്, കല്ലിനാൽ ഹൗസ് (8) ആൻസി സാറാ ജോർജ്ജ്, ഷാരോൺ ഹൗസ് (9) ശ്രീമതി ആനി വർഗ്ഗീസ്, ആനംതിട്ട കാലായിൽ (10) ജെസ്സിനാ റേച്ചൽ ജോൺ, മല്ലപ്പള്ളിൽ ഹൗസ് (11) ജിജിൻ ജോൺ മാത്യു, മല്ലപ്പള്ളിൽ ഹൗസ് (12) ശ്രീമതി ഷൈനി ബൈജു, പുളിനിൽക്കുന്നതിൽ (13) ശ്രീമതി റോസമ്മ റോയി, കഴങ്ങാട്ട് വടക്കേതിൽ (14) ശ്രീമതി തങ്കമ്മ എബ്രഹാം, ആര്യമംഗലം (15) നിഷാ എം. സാമുവേൽ, മുണ്ടക്കൽ പീടികയിൽ (16) ശ്രീമതി മറിയാമ്മ ഇടിക്കുള, കുറ്റിക്കാട്ട് (17) ശ്രീമതി സൂസമ്മ ചാക്കോ, മുക്കത്ത്

**പദപ്രശ്നം 10 – ലെ വിജയി**

**ശ്രീമതി സൂസമ്മ വർഗീസ്**

ഇടക്കല്ലൂർ മലയിൽ

സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, വള്ളംകുളം

***അറിയിപ്പ്:*** *– ഒരു വർഷത്തിനിടയിൽ നടത്തപ്പെടുന്ന പദപ്രശ്നങ്ങൾക്ക് (12 ലക്കം) കൂടുതൽ തവണ ശരിയുത്തരം അയയ്ക്കുന്നവർക്ക് ബംമ്പർ സമ്മാനം നൽകുന്നതാണ്. താമസിച്ച് ലഭിക്കുന്ന ശരിയുത്തരക്കാരുടെ പേരുവിവരങ്ങൾ ചേർക്കുവാൻ പ്രയാസമാണെന്ന് ഓർമ്മിക്കുമല്ലോ. വിജയികളാകുന്നവർ പാസ്പോർട്ട് സൈസ് ഫോട്ടോ അയച്ചുതന്നാൽ പ്രസിദ്ധീകരിക്കുന്നതാണ്.*

## ബഥേൽ പത്രിക പദപ്രശ്നം-11

| | | | | | | | | |
|---|---|---|---|---|---|---|---|---|
| 1 | | | 2 | | | 3 | | |
| 4 | 5 | ■ | | 6 | | | | ■ |
| | | | 7 | 8 | | | | |
| | | 9 | | | | | ■ | 10 |
| | | | | 11 | | | | |
| | | | | | 12 | 13 | | |
| | ■ | 14 | | | | 15 | | |
| ■ | 16 | | | | | 17 | | |
| 18 | | | 19 | | | | ■ | ■ |

# മെത്രാസനത്തിൽ നിന്നുള്ള അറിയിപ്പുകൾ

ദീർഘനാൾ റിസീവർ കൈവശമിരുന്ന മാന്തളിർ സെന്റ് തോമസ് പള്ളിയും, പള്ളിവക സ്ഥാപനങ്ങളും 7-7-2008 ൽ കോടതി വിധി മൂലം നമുക്ക് തിരികെ ലഭിച്ചതിൽ ഭദ്രാസനം ഒന്നാകെ സന്തോഷിക്കുന്നു. എന്നാൽ, അവിടെ തുടർന്നുള്ള കാര്യങ്ങൾ നടത്തി എടുക്കുന്നതിലേക്കായി ഭദ്രാസനത്തിലെ എല്ലാ ഇടവകകളുടെയും നിസ്വാർത്ഥമായ പ്രാർത്ഥനയും സഹകരണവും ഉണ്ടാകണമേ.

ആഗസ്റ്റ് മാസം 1-ാം തീയതി മുതൽ 15-ാം തീയതി വരെയുള്ള ദിവസങ്ങളിൽ ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് നോമ്പ് അനുഷ്ഠിക്കുന്നതിന് എല്ലാ വിശ്വാസികളെയും ആഹ്വാനം ചെയ്യുന്നു. ഭദ്രാസനത്തിലെ മർത്തമറിയം-ബാലസമാജ പ്രവർത്തനങ്ങൾക്കു വേണ്ടിയുള്ള ശൂനോയോ കാണിക്ക (2008 ആഗസ്റ്റ് 3-ാം തീയതിയിലെയോ 10-ാം തീയതിയിലെയോ കാണിക്ക) ആഗസ്റ്റ് മാസത്തെ ക്വോട്ടായോടൊപ്പം ഭദ്രാസന ആഫീസിൽ അടക്കുന്നതിനായി ട്രസ്റ്റിമാർ ശ്രദ്ധിക്കുമല്ലോ.

ജൂലൈ 6-ാം തീയതി മിഷൻ സണ്ടേ ദിനത്തിൽ നമ്മുടെ എല്ലാ ഇടവകകളിലും പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ കല്പന അനുസരിച്ച് ഭദ്രാസന സുവിശേഷ സംഘ പ്രവർത്തകർ എല്ലാ ദൈവാലയങ്ങളിലും പ്രബോധനം നടത്തുകയും ചെയ്തതിൽ പ്രത്യേക സന്തോഷം അറിയിക്കുന്നു. ഏതെങ്കിലും ഇടവകകളിൽ സുവിശേഷ പ്രവർത്തകർ വരാതിരുന്നിട്ടുണ്ടെങ്കിൽ ബഹു. വികാരി അച്ചന്മാർ ആ വിവരം ഭദ്രാസന ആഫീസിൽ അറിയിച്ചിരിക്കണം.

ദശാംശ പദ്ധതിയെക്കുറിച്ചുള്ള അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്തായുടെ കല്പന എല്ലാ ഇടവകകളിലും വായിച്ചു കാണുമല്ലോ. ഓരോ കുടുംബനാഥനുമുള്ള പ്രത്യേക കല്പന തയ്യാറാക്കി ഇടവക വികാരിമാരെ താമസംവിനാ ഏൽപ്പിക്കുന്നതാണ്. സ്വന്തമായി വരുമാനമുള്ള ഏവരും ഈ പദ്ധതിയിൽ അംഗങ്ങളായി ചേരേണ്ടതും ഇടവക വികാരിമാരുടെ പ്രത്യേക മേൽനോട്ടത്തിൽ ഇതിന്റെ പ്രവർത്തനങ്ങൾ സജീവമാക്കേണ്ടതുമാണ്.

ആഗസ്റ്റ് മാസത്തെ വൈദികയോഗം, ആഗസ്റ്റ് 12-ാം തീയതി ചൊവ്വാഴ്ച ഉച്ചയ്ക്ക് 2 മണിക്ക് ബഥേൽ അരമനയിൽ കൂടുന്നതാണ്.

ഭദ്രാസന സുവിശേഷസംഘം വൈസ് പ്രസിഡന്റ് ബഹു. സി. കെ. ഗീവറുഗീസച്ചന്റെ പിതാവിന്റെയും ഭദ്രാസന പ്രതിനിധി ഡോ. തോമസ് മാത്യുവിന്റെയും ദേഹ വിയോഗത്തിൽ ഭദ്രാസനത്തിനുള്ള അനുശോചനം രേഖപ്പെടുത്തുകയും പരേതരുടെ ആത്മാക്കൾക്ക് നിത്യശാന്തി നേരുകയും ചെയ്യുന്നു.

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ
ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ
(ഭദ്രാസന സെക്രട്ടറി)

# സംയുക്തസമ്മേളനം

ദുബായ് : പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസ് മെമ്മോറിയൽ ഫ്രണ്ട്സ് അസ്സോസിയേഷന്റെ 9-ാമത് വാർഷീക സമ്മേളനവും ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസ്സിയോസ് മെത്രാപ്പോലീത്തായുടെ സപ്തതിയും സംയുക്തമായി ദുബായ് റോയൽ പാലസ് ഹോട്ടലിൽ വച്ച് നടത്തി.

സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ അഭിവന്ദ്യ കുരിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത സമ്മേളനം ഉത്ഘാടനം ചെയ്തു.

തോമസ് കുതിരവട്ടം എക്സ് എം. പി. , ശ്രീമതി ശോഭനാജോർജ്ജ് എക്സ് എം. എൽ. എ. എന്നിവർ പ്രസംഗിച്ചു.

പ്രശസ്ത സാമ്പത്തിക കാര്യ എഴുത്തുകാരനും ദുബായ് ഖലീജ് റൈംസ് ബിസിനസ് ന്യൂസ് എഡിറ്ററുമായ ഐസക്ക് പട്ടാണിപ്പറമ്പിൽ അവാർഡ് ജേതാവായതിൽ സഭയുടെ സന്തോഷം അറിയിച്ചുകൊണ്ട് അഭിവന്ദ്യ ക്ലിമ്മീസ് മെത്രാപ്പോലീത്ത പ്രത്യേക പുരസ്കാരം നൽകി അനുമോദിച്ചു.

കഴിഞ്ഞ ഒരു ദശകത്തിനിടയിൽ അനേകം ജീവകാരുണ്യപ്രവർത്തനങ്ങൾ നടത്തുവാൻ സാധിച്ചു എന്നും, വരും കാലങ്ങളിൽ ജീവകാരുണ്യപ്രവർത്തനങ്ങളോടൊപ്പംതന്നെ സഭാപിതാക്കന്മാരോട് ചേർന്നുനിന്നുകൊണ്ട് സഭയുടെ വളർച്ച ത്വരിതപ്പെടുത്തണം എന്നും മാർഫ പ്രസിഡന്റ് രാജൻ മാത്യു അദ്ധ്യക്ഷപ്രസംഗത്തിൽ അഭ്യർത്ഥിച്ചു. മാർഫയുടെ സെക്രട്ടറി തോമസ് ജോസഫ് വിശദമായ പ്രവർത്തന റിപ്പോർട്ട് അവതരിപ്പിച്ചു. അഡ്വക്കേറ്റ് മാത്യൂസ് മാങ്കൂട്ടം സ്വാഗതം ആശംസിക്കുകയും ശ്രീ. ജോൺ ഈപ്പൻ നന്ദി പ്രകാശിപ്പിക്കുകയും ചെയ്തു. മാർ പീലക്സിനോസ് ഗായകസംഘത്തിന്റെ ഗാനങ്ങൾ ശ്രവണമധുരമായിരുന്നു.

# വായനക്കാരുടെ പ്രത്യേക ശ്രദ്ധയ്ക്ക്

ബഥേൽ പത്രികയെ സ്നേഹിക്കുകയും ക്രമമായി വരിസംഖ്യ നൽകി സഹകരിക്കുകയും ചെയ്യുന്ന പ്രിയ വായനക്കാർ ഉള്ളത് നിമിത്തമാണ് പത്രിക മുടങ്ങാതെ കഴിഞ്ഞ 21 വർഷമായി പ്രസിദ്ധീകരിക്കുന്നത്. ഓരോ വർഷവും വ്യത്യസ്ഥതകളുമായി പത്രിക വളരുകയാണ്. തുടർന്നും വായനക്കാരുടെ സഹകരണം ഞങ്ങൾ പ്രതീക്ഷിക്കുന്നു.

## എങ്ങനെ സഹായിക്കാം ?

- **വരിസംഖ്യ കൃത്യമായി നൽകി.**
- **ബഥേൽ പത്രിക മറ്റുള്ളവർക്ക് പരിചയപ്പെടുത്തി അവരെ വരിക്കാരാക്കി.**
- **സ്ഥാപനങ്ങളുടെയും, ചരമവാർഷികങ്ങൾ, ഉപകാരസ്മരണകൾ, വിവാഹം, വിവാഹ വാർഷികം, ജന്മദിനം തുടങ്ങിയ വിശേഷ അവസരങ്ങളിൽ അതിന്റെ പരസ്യം നൽകി.**
- **ഇടവക തലത്തിൽ ഞങ്ങളുടെ പ്രതിനിധികൾ നടത്തുന്ന ക്യാമ്പയിൻ പ്രവർത്തനങ്ങളിൽ സഹകരിച്ച്.**

കഴിഞ്ഞമാസം മുതൽ പത്രികയുടെ പോസ്റ്റിംഗ് സംവിധാനം പൂർണ്ണമായി കമ്പ്യൂട്ടർ വൽക്കരിച്ചിരിക്കയാണ്. ആയതിനാൽ നിങ്ങളുടെ പഴയ രജിസ്റ്റർ നമ്പർ റാപ്പറിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ദയവായി അത് സൂക്ഷിച്ച് തുടർന്നുള്ള അന്വേഷണങ്ങളിൽ അവ ചേർക്കുന്നത് സൗകര്യ പ്രദമായിരിക്കും.

നിങ്ങളുടെ വരിസംഖ്യ തീരുന്ന മാസവും വർഷവും റാപ്പറിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മാസിക ക്രമമായി ലഭിക്കുവാൻ താല്പര്യപ്പെടുന്നവർ വരിസംഖ്യ തീരുന്നതിനു മുമ്പെ പുതുക്കണം. വരിസംഖ്യ ലഭിച്ചു കഴിഞ്ഞാലുടൻ റാപ്പറിൽ അത് രേഖപ്പെടുത്തുന്നതാണ്. വരിസംഖ്യ തീരുന്ന വരിക്കാർക്ക് തുടർന്ന് പത്രിക അയയ്ക്കുന്നതല്ല.

| പരസ്യ നിരക്ക് | | വരിസംഖ്യ | |
|---|---|---|---|
| **Back Cover (Colour)** | **2500/-** | ഒരു വർഷം | **60.00** |
| **Back Inside Cover** | **1500/-** | രണ്ട് വർഷം | **100.00** |
| **Back Inside Half** | **750/-** | അഞ്ച് വർഷം | **250.00** |
| **Front Inside** | **1500/-** | പത്ത് വർഷം | **500.00** |
| **Quarter page** | **300/-** | ആയുഷ്ക്കാലം | **750.00** |
| **Favours Recieved** | **250/-** | | |

പത്രിക ക്രമമായി ലഭിക്കുന്നില്ല എങ്കിൽ ദയവായി ഞങ്ങളെ അറിയിക്കുക. പത്രികയെക്കുറിച്ചുള്ള പരാതികൾ, അന്വേഷണങ്ങൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പരസ്യങ്ങൾ തുടങ്ങിയവയ്ക്ക് താഴെ കാണുന്ന വിലാസത്തിൽ ബന്ധപ്പെടുക.

**ചീഫ് എഡിറ്റർ, ബഥേൽ പത്രിക**
**പി. ബി. നമ്പർ – 38, ചെങ്ങന്നൂർ 689 121**
Website: www.bethelpatrika.org E-mail: bethelpatrika@gmail.com

# യുവവേദി

പ്രിയ സുഹൃത്തുക്കളെ,

ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നേതൃസംഗമവും ഹരിത പദ്ധതി ഉദ്ഘാടനവും ജൂലൈ മാസം 20-ാം തീയതി ഞായറാഴ്ച ഉച്ചയ്ക്ക് 2.00 മണിക്ക് ബഥേൽ അരമനയിൽ വെച്ച് നടത്തപ്പെടുന്നു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേരുന്ന സമ്മേളനം ശ്രീമതി സി. എസ്. സുജാത M.P ഉത്ഘാടനം ചെയ്യും. 2007-2008 പ്രവർത്തന വർഷത്തെ ബെസ്റ്റ് യൂണിറ്റ് അവാർഡ് ശ്രീ. പി. സി. വിഷ്ണുനാഥ് M.L.A നൽകുന്നതാണ്. ഹരിത പദ്ധതിയിലൂടെ ഓരോ യൂണിറ്റിനും പച്ച ക്കറി വിത്തുകൾ വിതരണം ചെയ്യുന്നതാണ്. 2008-2009 വർഷത്തെ പ്രവർത്തന രൂപരേഖയും ഈ സമ്മേളനത്തിൽ വച്ച് ചർച്ച ചെയ്യുന്നതാണ്. എല്ലാ യൂണിറ്റിൽ നിന്നും വൈസ് പ്രസിഡന്റ്, സെക്രട്ടറി, ജോയിന്റ് സെക്രട്ടറി, രണ്ട് അംഗങ്ങൾ എന്നിവർ നിർബന്ധമായും പങ്കെടുക്കണമെന്നും ഈ പരിപാടിയുടെ വിജയത്തിനായി പ്രാർത്ഥിക്കണമെന്നും ആവശ്യപ്പെടുകയാണ്.

യൂണിറ്റ് രജിസ്ട്രേഷൻ ഇനിയും പൂർത്തിയാക്കാത്ത യൂണിറ്റുകൾക്ക് അതിനുള്ള സൗകര്യം ജൂലൈ 20-ാം തീയതി ഉണ്ടായിരിക്കും. നിരന്തരം പ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് നിർത്തുന്നു.

എന്ന്,
സ്നേഹപൂർവ്വം
**സിബി മത്തായി**
(യുവജനപ്രസ്ഥാനം ഭദ്രാസന സെക്രട്ടറി)

## പച്ചക്കറി വിത്ത് വിതരണം നടത്തി



ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ സപ്തതിയുടെ ഭാഗമായി നടപ്പാക്കുന്ന ഹരിത പദ്ധതിയോനുബന്ധിച്ച്, കൂർത്തമല സെന്റ് ജോർജ്ജ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനം 5 ഇനം പച്ചക്കറി വിത്തുകൾ ഇടവകയിൽ വിതരണം നടത്തി. ആദ്യ വിത്ത് പ്രാർത്ഥനായോഗം സെക്രട്ടറി കെ. എ. കുറിയാക്കോസിന് നൽകി അസ്സി. വികാരി ഫാ. ഏബ്രഹാം കോശി പദ്ധതി ഉദ്ഘാടനം ചെയ്തു.

കൂടാതെ രണ്ട് വൃക്കകളും തകരാറിലായ കുമ്പനാട് - കടപ്ര ചെള്ളേത്ത് പാറയിൽ കൊച്ചുകേശവന് (38) കുടുംബ ചെലവിനും ചികിത്സയ്ക്കുമായി മാസംതോറും 500/- വീതം ഒരു വർഷത്തേക്ക് സാമ്പത്തിക സഹായം നൽകുന്നതിന് കൂർത്തമല സെന്റ് ജോർജ്ജ് യുവജനപ്രസ്ഥാനം തീരുമാനിച്ചു. അസ്സി. വികാരി ഫാ. ഏബ്രഹാം കോശി, അഡ്വ. ജോർജ്ജ് എം. ജേക്കബ്, മിഥുൻ ചാക്കോ, റോബിൻ കോശി, ചിൽസ് തോമസ് എന്നിവർ പുഷ്പഗിരി ആശുപത്രിയിൽ വെച്ച് തുക കൊച്ചുകേശവന് നൽകി.

## എം. ജി. ഒ. സി. എസ്. എം. ശതാബ്ദി ചെങ്ങന്നൂർ ഭദ്രാസനം വിവിധ പരിപാടികൾ നടത്തും

**ചെങ്ങന്നൂർ :–** എം. ജി. ഒ. സി എസ്. എം. ശതാബ്ദിയോട് അനുബന്ധിച്ച് ചെങ്ങന്നൂർ ഭദ്രാസനത്തിൽ കരിയർ ഗൈഡൻസ് സെമിനാറുകളും, ക്ലാസ്സുകളും, ഡിസ്ട്രിക്ട് സമ്മേളനങ്ങളും, ഭദ്രാസന സമ്മേളനവും നടത്തും. ഭദ്രാസന സെക്രട്ടറി റവ. ഫാ. മാത്യു വർഗീസ് പ്രവർത്തനോദ്ഘാടനം നിർവ്വഹിച്ചു.

ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. വിൽസൺ ശങ്കരത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഫാ. വിമൽ മാമ്മൻ ചെറിയാൻ, ഫാ. ഏബ്രഹാം കോശി, ഭദ്രാസന കോ-ഓർഡിനേറ്റർ പി. എം. ശമുവേൽ, ജോൺ വി. ചാക്കോ എന്നിവർ പ്രസംഗിച്ചു.

ശതാബ്ദിയോട് അനുബന്ധിച്ച് നടത്തിയ അഖില മലങ്കര ക്വിസ് മത്സരത്തിൽ ഇടനാട് സെന്റ് മേരീസ് ടീമും, കൊടുമൺ സെന്റ് ബഹനാൻസ് ടീമും ജേതാക്കളായി എം. ജി. ഒ. സി എസ്. എം. ജനറൽ സെക്രട്ടറി റവ. ഫാ. ഡോ. വി. എം. ഏബ്രഹാം ട്രോഫികൾ സമ്മാനിച്ചു. ഫാ. ജോസഫ് കുറിയാക്കോസ്, ഫാ. സ്റ്റീഫൻ വർഗീസ്, വിവേക് വർഗീസ്, ജാൾസൺ പി. ജോർജ്ജ്, ചിൽസ് തോമസ് കോശി, സജി പട്ടരുമഠം, എൽവിൻ, സിബി എന്നിവർ നേതൃത്വം നൽകി. ഡീക്കൻ റിഞ്ചു ക്വിസ് മാസ്റ്ററായിരുന്നു.

## സൺഡേസ്കൂൾ വാർത്തകൾ

ബഹുമാന്യരായ സഹപ്രവർത്തകരെ,

ഇത്രത്തോളം നമ്മെ കാത്ത് പരിപാലിച്ച ദൈവത്തിന്റെ മഹാ കരുണയ്ക്കായി ദൈവത്തെ സ്തോത്രം ചെയ്യാം.

ജൂലൈ 12–ാം തീയതി ശനിയാഴ്ച രാവിലെ 10.30 ന് ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്ക്കൂൾ 2007––08 ലെ വാർഷികം ബഥേൽ അരമനയിൽ വെച്ച് നടക്കുകയാണല്ലോ. വാർഷിക റിപ്പോർട്ട് എല്ലാ പ്രഥമ അദ്ധ്യാപകർക്കും നേരത്തെ തന്നെ അയച്ചിട്ടുണ്ട്. പ്രസ്തുത വാർഷിക യോഗത്തിൽ ചെങ്ങന്നൂർ മെത്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷത വഹിക്കുന്നതും, ഭദ്രാസന സെക്രട്ടറി റവ. ഫാ. മാത്യു വർഗ്ഗീസ് ആശംസകൾ അർപ്പിക്കുന്നതും 2007–ലെ പാഠ്യ–സഹപാഠ്യ മത്സരങ്ങളിലെ വിജയികൾക്ക് സമ്മാനങ്ങൾ നൽകുന്നതുമാണ്. ഏവരുടെയും ആത്മാർത്ഥമായ സാന്നിദ്ധ്യ സഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജൂലൈ 20–ാം തീയതി എല്ലാ യൂണിറ്റുകളിലും അർദ്ധവാർഷിക പരീക്ഷ നടത്തത്തക്കവണ്ണം ക്രമീകരണങ്ങൾ ചെയ്യുമല്ലോ. 2008–ലെ OVBS സ്തോത്രകാഴ്ച പിരിവ് ഇനിയും അടയ്ക്കാനുള്ളവർ ഭദ്രാസനത്തിൽ അടയ്ക്കണമെന്ന് താല്പര്യപ്പെടുന്നു.

ആഗസ്റ്റ് 17–ന് യൂണിറ്റു തലങ്ങളിൽ സഹപാഠ്യ മത്സരങ്ങൾ നടത്തി ഡിസ്ട്രിക്റ്റ് – ഭദ്രാസന – സോണൽ തല മത്സരങ്ങളിൽ ഉയർന്ന നിലയിൽ വിജയം കൈവരിക്കുന്നതിന് കുട്ടികളെ പ്രോത്സാഹിപ്പിക്കുന്നുണ്ടെന്ന് വിശ്വസിക്കുന്നു. സഹപാഠ്യ മത്സരങ്ങളിൽ ചേരുന്ന കുട്ടികൾക്കും ഇന്റേണൽ അസസ്സ്മെന്റിൽ പോയിന്റ് ലഭിക്കുന്നതാണല്ലോ. OSSAE കേന്ദ്രത്തിൽ നിന്നും ലഭിച്ചിട്ടുള്ള വിജ്ഞാപനങ്ങൾ ശരിയായി മനസ്സിലാക്കി പ്രവർത്തിക്കുമല്ലോ.

ഇന്നോളം നൽകിയിട്ടുള്ള എല്ലാവിധ സഹായ സഹകരണങ്ങൾക്കും ഏവരോടും നന്ദിയും സ്നേഹവും അറിയിക്കുന്നു.

''അതുകൊണ്ട് അവൻ തക്ക സമയത്ത് നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈക്കീഴ് താണിരിപ്പീൻ" (1 പത്രോസ്സ്. 5:7) എന്ന് പത്രോസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നതുപോലെ നമ്മെത്തന്നെ ദൈവത്തിന് കീഴ്പ്പെടുത്തി ജീവിക്കാം.

എല്ലാവിധ നന്മകൾക്കായും പ്രാർത്ഥിക്കാം.

കർത്തൃ ശുശ്രൂഷയിൽ

**റ്റി. എം. വർഗ്ഗീസ്**

(ഭദ്രാസന ഡയറക്ടർ)

## ദേവാലയത്തിൽ പ്രവേശിച്ചു

മാന്തളിർ: മുപ്പത്തിമൂന്നര വർഷക്കാലമായി പൂട്ടിക്കിടന്ന മാന്തളിർ സെന്റ് തോമസ് ദേവാലയത്തിൽ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പ്രവേശിച്ചു. ദേവാലയ ശുദ്ധീകരണ ശുശ്രൂഷകളും ധൂപപ്രാർത്ഥനകളും നിർവ്വഹിച്ചു. ഹൈക്കോടതി വിധിയിലൂടെ പള്ളിയുടെ പൂർണ്ണ അവകാശം ഓർത്തഡോക്സ് വിഭാഗത്തിന് ലഭിച്ചതിന്റെ അടിസ്ഥാനത്തിലാണ് മെത്രാപ്പോലീത്താ ദേവാലയത്തിൽ പ്രവേശിച്ച് പ്രാർത്ഥനകൾ നിർവ്വഹിച്ചത്. ഭദ്രാസനസെക്രട്ടറി ഫാ. മാത്യു വർഗീസ്, വികാരി ഫാ. കുര്യൻ ജോസഫ്, സഹവികാരി ഫാ. നൈനാൻ വി. ജോർജ്, വൈദികർ, യുവജനപ്രസ്ഥാനപ്രവർത്തകർ, വിശ്വാസികൾ എന്നിവർ മെത്രാപ്പോലീത്തായോടൊപ്പം പ്രാർത്ഥനയിൽ സംബന്ധിച്ചു. കോടതിവിധിയെ സ്വാഗതം ചെയ്യുന്നതായും, വിധി നടപ്പാക്കുവാൻ ശുഷ്ക്കാന്തി കാണിച്ച സർക്കാർ നടപടികളെ ശ്ലാഘിക്കുന്നതായും മെത്രാപ്പോലീത്താ പറഞ്ഞു. ഈ വിധി ശാശ്വതസമാധാനത്തിന് വഴിതെളിക്കണമെന്നാണ് തന്റെ ആഗ്രഹമെന്നും മെത്രാപ്പോലീത്താ പ്രസ്താവിച്ചു. 1975 മുതൽ വ്യവഹാരത്തിലായ ഈ ദേവാലയം ഓർത്തഡോക്സ് വിഭാഗത്തിന് നൽകിക്കൊണ്ട് 1998ൽ വിധിയുണ്ടായെങ്കിലും പരിഹാരമാകാതെ വ്യവഹാരം നീണ്ടു. 2008 ജൂലൈ മാസം 7–ാം തീയതി ബഹു. കേരള ഹൈക്കോടതി മാന്തളിർ സെന്റ് തോമസ് ദേവാലയത്തിൽ പൂർണ്ണ അവകാശം ഓർത്തഡോക്സ് വിഭാഗത്തിന് ഉറപ്പാക്കിക്കൊണ്ട് വിധി നൽകിയതിനെതുടർന്ന് ആലപ്പുഴ ആർ. ഡി. ഒ. തർക്കസ്ഥലത്ത് എത്തി റിസീവർ ഭരണത്തിൽ നിന്ന് പള്ളിയുടെ ചുമതല വികാരി ഫാ. കുര്യൻ ജോസഫിനു കൈമാറി. ജീർണ്ണാവസ്ഥയിലായിരുന്ന പള്ളിയുടെ വികസനപ്രവർത്തനങ്ങൾ ത്വരിതവേഗത്തിൽ പൂർത്തിയാക്കാനുള്ള പരിശ്രമങ്ങൾ നടന്നുവരുന്നു.